# THE CHURCH WEEKLY

ചർച്ച്‌വീക്കിലി   ഒററപ്രതി 13 ന: പൈസ

വാല്യം XI | 1957 ആഗസ്റ്റ് 4 | ലക്കം 28


## മലങ്കര സുറിയാനിസഭയുടെ ഭാവി

“സഭയെ”പ്പററിയുള്ള വേദപുസ്തകധാരണയെ സംബന്ധിച്ച ചിലതെല്ലാം ഞങ്ങൾ കഴിഞ്ഞ ലക്കത്തിൽ പ്രതിപാദിച്ചിരുന്നു. ഭൂമിശാസ്ത്രപരമായ പരിധിയും സൗകര്യങ്ങളും ക്രൈസ്തവസഭയുടെ ഭരണപരമായ ക്രമീകരണങ്ങൾക്ക് ആസ്പദമായിരിക്കേണ്ടതാണെന്നും, ആദിമസഭയിൽ അങ്ങനെയുള്ള വിഭജനങ്ങളും സ്വാതന്ത്ര്യങ്ങളും അംഗീകരിക്കപ്പെട്ടിരുന്നുവെന്നും, എന്നാൽ വിശ്വാസ പ്രമാണങ്ങൾ ക്രൈസ്തവസഭയുടെ ആകമാന ഏകത്വത്തെ കാത്തു സൂക്ഷിച്ചിരുന്നുവെന്നുമാണ് നാം കണ്ടതു്. അങ്ങനെ പ്രാദേശികമായ സ്വാതന്ത്ര്യങ്ങളെ ആദരിച്ചു് പ്രവർത്തിക്കുകയും, സർവ ലോക ക്രൈസ്തവ സഭയുടെ ഐക്യം പൗരാണികവും, നിർമ്മലവുമായ സത്യവിശ്വാസ പ്രമാണങ്ങളെ അടിസ്ഥാനപ്പെടുത്തി ബലപ്പെടുത്തുകയുമാണ് ഇന്നു് ക്രൈസ്തവസഭകളുടെ ആദർശമായി സർവലോക സഭാമണ്ഡലങ്ങളിൽ സ്വീകരിക്കപ്പെട്ടു പോരുന്നതു്. ഇൻഡ്യയിലെ പൗരാണിക സഭയെന്നു് സർവസമ്മതമായി അംഗീകരിക്കപ്പെട്ടു പോരുന്ന മലങ്കര സുറിയാനി സഭയ്ക്കു് അതിന്റെ യഥാർഹമായ സ്ഥാനവും സ്വാധീനവും സൽപ്രേരണകളും ചെലുത്താൻ സാധിക്കാത്ത ഒരു പരിതസ്ഥിതിയാണു് വന്നു കൂടിയിരിക്കുന്നതു്. ഇൻഡ്യയിലെ പ്രധാന മതങ്ങളിൽ ഒന്നാണു് ക്രിസ്തുമതമെന്നും, ഒന്നാം ശതകം മുതൽ ഇൻഡ്യയിൽ നിലനിന്നു പോരുന്ന ആ മതത്തെ ക്ഷതപ്പെടുത്തുവാൻ തനിക്കു എന്തെങ്കിലും അധികാരമൊ, സ്വാധീനമൊ അവശേഷിക്കുന്ന കാലത്തോളം താൻ അനുവദിക്കുന്നതല്ലെന്നും, നിയോഗിറിപ്പോർട്ടു് സംബന്ധിച്ചു സംഭാഷണം നടത്തിയ ആൻഡ്രാ സ്വദേശിയായ ഒരു ക്രൈസ്തവനേതാവിനോടു നമ്മുടെ പ്രധാന മന്ത്രി ശ്രീ. ജവഹരിലാൽ നെഹ്റു പ്രസ്താവിച്ച വസ്തുത, അദ്ദേഹത്തിൽ നിന്നു് നേരിട്ടുതന്നെ ഞങ്ങൾക്കു കേൾക്കുവാനിടയായി. ഇൻഡ്യയിലെ വിവേക ബുദ്ധികളായ എല്ലാ ഹൈന്ദവ നേതാക്കന്മാരും സാഭിമാനം കരുതിപ്പോരുന്ന പൗരാണിക ഇൻഡ്യൻ ക്രൈസ്തവ സഭയാണു് മലങ്കര സുറിയാനി സഭ. അതിന്റെ വ്യക്തിത്വവും, സദാചാരനിഷ്ഠയും, ധാർമ്മിക നിലയും പ്രേരണാശക്തിയും ഹനിച്ചു കളയുന്ന എല്ലാ പരിതസ്ഥിതികളിൽ നിന്നും സഭയെ സംരക്ഷിക്കുകയാണു് സുറിയാനി സഭാ നേതൃത്വം കൈയ്യിൽ വന്നു ചേർന്നിരിക്കുന്ന സകല മേല്പട്ടക്കാരുടെയും മററു പുരോഹിതന്മാരുടെയും, അത്മായ നേതാക്കന്മാരുടെയും പ്രഥമ കർത്തവ്യമെന്നു പ്രത്യേകം പ്രസ്താവിക്കേണ്ടതായിട്ടില്ല. ഒരു വിദേശ ക്രൈസ്തവ സഭയുടെ ആധിപത്യം നമ്മുടെ ഇൻഡ്യൻ ദേശീയത്വത്തിനും, സാമുദായികമായി ഇതര സമുദായങ്ങളോടുള്ള ബന്ധത്തിനും, സൗഹാർദ്ദത്തിനും, ഹാനികരമായിരിക്കുമെന്നുള്ളതുകൊണ്ടു കൂടിയാണു്, മലങ്കരസഭയ്ക്കു ഭരണസ്വാതന്ത്ര്യമുണ്ടായിരിക്കണമെന്നു് ആദർശപരമായി നിർബന്ധം പിടിക്കുന്നതു്. റോമാസഭപ്പോലും പ്രാദേശികമായ സഭാ ശാഖകൾക്കു് വളരെയധികം സ്വാതന്ത്ര്യങ്ങൾ അനുവദിച്ചുകൊണ്ടിരിക്കുന്ന ഒരു കാലത്തു് കഴിഞ്ഞ ഹൈക്കോടതി വിധിമൂലം അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായ്ക്കു ഇവിടെ അനുവദിച്ചിരിക്കുന്ന അധികാരാവകാശങ്ങൾ അപ്പടി വച്ചു പുലർത്താൻ പാത്രിയർക്കീസ് ബാവാതിരുമേനിയുടെ കക്ഷിയിൽ നിന്നു് സമരം ചെയ്തവർ പോലും അഭിലഷിക്കുമെന്നു തോന്നുന്നില്ല. സുറിയാനി സഭയെന്നും, സുറിയാനി ക്രിസ്ത്യാനികൾ എന്നും അറിയപ്പെടുന്ന നമുക്കു് അന്ത്യോഖ്യൻ സുറിയാനിസഭയോടും, തന്മൂലം ആദിമ ക്രൈസ്തവ സഭകളായ കോപ്റ്ററിക്കു്, അർമ്മീനിയൻ, ഗ്രീക്കു്, റോമാസഭകളോടും ബന്ധമുണ്ടായിരുന്നുവെന്നു നിശ്ചയമാണു്. റോമാ സഭയിൽ ചേർന്ന ശേഷവും മലങ്കര സുറിയാനി സഭയിൽ പെട്ടവർ ‘‘റോമൻ സിറിയൻസ്’’ എന്ന പേരാണു് സാഭിമാനം വച്ചു പുലർത്തിപ്പോരുന്നതു്. ഇവിടത്തെ ലത്തീൻ ക്രിസ്ത്യാനികളുമായി കലരാതെ സുറിയാനിക്കാരുമായിത്തന്നെ അവർ കഴിയുകയാണു്. അങ്ങനെ സുറിയാനി ക്രിസ്ത്യാനികൾക്കു ചരിത്രപരമായും മററും ഇവിടെയുള്ള സ്ഥാനം അന്ത്യോഖ്യൻ ആധിപത്യം മൂലംവന്നു ചേർന്നതാണെന്നു. ചരിത്രം അറിയാവുന്നവർ വാദിക്കയില്ല. അന്ത്യോഖ്യൻ ആധിപത്യം ഏതാനും ശതാബ്ദങ്ങളിലെ ആധുനിക ചരിത്രമാണു്. മാർത്തോമ്മാക്കാരെ തോല്പിക്കാൻ നാം എടുത്തുപരിമുറുക്കിയ ആയുധമാണതു്. അതു നമ്മുടെ കഴുത്തിനു് വന്നു വീണുവെന്നേയുള്ളൂ. എന്നാൽ അന്ത്യോഖ്യൻ ബന്ധം നമുക്കുണ്ടായിരുന്നു. ആ ബന്ധം പുരാതന ചരിത്രവുമാണു്. എന്നാൽ കോപ്റ്ററിക്കു സഭയ്ക്കും, അർമ്മീനിയൻ സഭയ്ക്കും അന്ത്യോഖ്യൻ

സ്ഭയോട്ടു ബന്ധമുണ്ടു്. ആത്മീയ സംസർഗ്ഗമുണ്ടു്. കൽക്കദൂന്യ സുന്നഹദോസിനു ശേഷം റോമാ സഭയോട്ടും, ഗ്രീക്കുസഭയോട്ടുമുണ്ടായിരുന്ന ആ ബന്ധം ശിഥിലീകൃതമായി. എന്നാൽ ഇന്നും അഭംഗമായി പാലിച്ചു വരുന്ന കോപ്‌റ്ററിക്കു് അർമ്മീനിയൻ സഭകളുമായുള്ള ബന്ധം അന്ത്യോഖ്യൻ ആധിപത്യത്തിൽ നിന്നു സംഭവിച്ചതല്ല. പുരാതന സഭകളെല്ലാം തമ്മിൽ സാഹോദര്യ ബന്ധമാണുണ്ടായിരുന്നതു്. ആധിപത്യബന്ധമല്ല. പട്ടം കൊടയിൽ ചില അവകാശങ്ങൾ സംബന്ധിച്ചു് അന്ത്യോഖ്യൻ സഭയും പേർഷ്യൻ സഭയും തമ്മിൽ ബന്ധപ്പെട്ടിരുന്നു. അങ്ങനെയാണു് നമ്മുടെ കാനോനാകളിൽ അന്ത്യോഖ്യാ പാത്രിയർക്കീസും തിഗ്രീസിലെ കാതോലിക്കോസും തമ്മിലുള്ള ബന്ധത്തെപ്പററി പ്രതിപാദിച്ചിരിക്കുന്നതു്. കോപ്‌റ്ററിക്കു സഭയും, അർമ്മീനിയൻ സഭയുമായുള്ളതിൽ കൂടുതലായ ഒരു ബന്ധമാണു് അന്ത്യോഖ്യൻ സഭയും പേർഷ്യൻ സഭയുമായുണ്ടായിരുന്നതു്. അങ്ങനെ ചരിത്ര പ്രസിദ്ധമായ ഒരു തരം ബന്ധം കാനോനാകളിൽ സുവ്യക്തമായിരേഖപ്പെടുത്തിയിട്ടുണ്ടെങ്കിൽ അങ്ങനെയുള്ള ഒരു ബന്ധത്തിൽ അന്ത്യോഖ്യൻ സഭയും, മലങ്കര സഭയും തമ്മിൽ യോജ്ജയിൽ ഇരിക്കുവാൻ എന്തുകൊണ്ടു സമ്മതിച്ചു കൂടാ. യുക്‌തിക്കോ, ആദ്ധ്യാത്മികമായ പരിഗണനകൾക്കോ, ആദർശങ്ങൾക്കോ അനുയോജ്യമല്ലാത്ത എന്താണു് താദൃശമായ ബന്ധത്തിൽ ചൂണ്ടിക്കാണിക്കുവാനുള്ളതെന്നു് എത്ര ആലോചിച്ചിട്ടും മനസ്സിലാകുന്നില്ല. മലങ്കര സഭയുടെ എല്ലാ ഭാഗത്തിന്റെയും പരിപൂർണ്ണ സമ്മതീകരണം കൂടാതെയാണു് ഇവിടെ ഒരു കാതോലിക്കാസ്ഥാപനം ഉണ്ടായതെന്നും, അതിൽ സഹകരിക്കാൻ നിവൃത്തിയില്ലാതെ എതിർത്തവർക്കു് എങ്ങനെയാണു് ആ സ്‌ഥാപനത്തിൽ സഹകരിക്കുകയെന്നതു് തികച്ചും മനസ്സിലാക്കാൻ കഴിയുന്ന ഒരു പ്രശ്‌നമാണു്. ആ പ്രശ്‌ന പരിഹാരം രണ്ടു കക്ഷികളുടെയും സന്മനോഭാവത്തോടു കൂടിയുള്ള സമീപനം മാത്രം കാത്തുനിൽക്കുന്നവെന്നേയുള്ളു. എന്നാൽ അന്ത്യോഖ്യൻ സഭയും മലങ്കരസഭയും തമ്മിൽ, അന്ത്യോഖ്യൻ സഭയും പേർഷ്യൻ സഭയും തമ്മിൽ പല നൂററാണ്ടുകൾ സുദൃഢ മൈത്രി ബന്ധത്തിൽ കഴിഞ്ഞതുപോലെ കഴിയുവാൻ സമ്മതിക്കയാണെങ്കിൽ മററു പ്രശ്‌നങ്ങൾ വാശിയും മത്സരവും മാററിവച്ചാൽ പരിഹരിക്കാൻ കഴിയും. അതിൽ കവിഞ്ഞ ഒരു അധികാരാവകാശം മലങ്കരസഭയുടെ ഇൻഡ്യൻ സഭാവ്യക്‌തിത്വത്തിനും വളർച്ചക്കും, ഇൻഡ്യയിലെ സേവന സാദ്ധ്യതകൾക്കും ചുമതലകൾക്കും ഹാനികരമായിരിക്കുമെന്നു് നിഷ്‌പക്ഷബുദ്ധ്യാ ആലോചിച്ചാൽ കാണാൻ പ്രയാസമില്ല. ഇൻഡ്യയുടെ മാറിയ പരിതസ്‌ഥിതികളിൽ പോലും അങ്ങനെയുള്ള ഒരു സമീപനത്തിനുള്ള കഴിവു നാം പ്രദർശിപ്പിക്കുന്നില്ലെങ്കിൽ ഇരുളടഞ്ഞ ഒരു ഭാവിയെയാണു് നാം ദർശിക്കുന്നതു്. കഴിവില്ലാത്തവരല്ല സുറിയാനിക്കാർ. വേണ്ടുവോളവും അതിലധികവും കഴിവു് ദൈവം നമുക്കു് പ്രദാനം ചെയ്തിട്ടുണ്ടു്. കഴിവുകൾ വിശുദ്ധീകരിക്കുവാൻ ദൈവത്തെ നാം അനുവദിക്കണമെന്നേയുള്ളു. ആ വിനീത ആത്‌മാർപ്പണത്തിൽകൂടെ നമ്മുടെയും, മററു ക്രൈസ്തവസഭകളുടെയും ഭാവിയെ സാരമായി സ്പർശിക്കുന്ന ഒരു തീരുമാനത്തിലേക്കു് എത്തിച്ചേരുവാൻ മലങ്കര സുറിയാനി സഭയിലെ രണ്ടു കക്ഷിയിലെയും നേതാക്കന്മാർ ആത്മാർത്ഥമായി പരിശ്രമിക്കുമോ?

# മാന്യവരിക്കാരോട്

ഇക്കഴിഞ്ഞവാരത്തിലെ ചർച്ചുവീക്‌ലി യഥാസമയം അച്ചടിച്ചു വിതരണം ചെയ്യുവാൻ കഴിയാഞ്ഞതിൽ നിർവ്യാജം ഖേദിക്കുകയും, മാന്യവരിക്കാരോടു് ക്ഷമാപണം നടത്തുകയും, ചെയ്യുന്നു. ചർച്ച്‌വീക്‌ലിയുടെ അച്ചടിയും പ്രസിദ്ധീകരണവും, സാമ്പത്തികമായ പരിമിതികൾ മൂലം തടസ്സപ്പെട്ടുവാൻ, അതിന്റെ പ്രവർത്തകന്മാർ ഇതുവരെ അനുവദിച്ചിരുന്നില്ല. സാമ്പത്തികമായ കഴിവുകൾ ഉണ്ടായിട്ടല്ല. ആ കാരണത്താൽ ഈ വാരിക നിന്നു പോകരുതെന്നുള്ള ഒരു നിർബന്ധം ഇതിന്റെ പ്രധാന ഭാരവാഹിയായിരുന്ന ആളിന്റെ വിദേശപര്യടന സന്ദർഭത്തിലും ചിലക്കെല്ലാം ബാധിച്ചതിന്റെ ഫലമായിട്ടുകൂടെയാണു് വാരിക ഇതുവരെ നടന്നു പോയതു്. അദ്ദേഹം തിരിച്ചുവന്നു് ചുമതല വീണ്ടും ഏറെറടുക്കുകയാണു്. അച്ചടിക്കൂലിയിലും മററും പ്രസ്സുകാർക്കു് കൊടുക്കുവാനുള്ള ഗണ്യമായതുക കൊടുത്തുതീർത്ത ശേഷം, വീണ്ടും പ്രസിദ്ധീകരണം ആരംഭിക്കാമെന്നുകരുതി ഒരാഴ്ച ചർച്ച്‌വീക്‌ലി നിറുത്തിവച്ച പരാമാർത്ഥം മറച്ചുവയ്ക്കാൻ ഞങ്ങൾ ആഗ്രഹിക്കുന്നില്ല. ചർച്ച്‌വീക്‌ലി തുടർന്നു കൊണ്ടു് പോകുവാൻ പ്രോത്സാഹിപ്പിക്കുന്ന പല സ്നേഹിതന്മാരുമുണ്ടു്. അതിന്റെ പ്രവർത്തകന്മാർ സാമ്പത്തികമായ പ്രതിഫലമൊന്നും പററാതെയിരിക്കാം. കൈയിൽനിന്നു് കഴിവനുസരിച്ചു മുടക്കുകയും ചെയ്യാം. അതിൽ കൂടുതൽ പ്രയത്നങ്ങൾ മാന്യവരിക്കാരും സ്നേഹിതന്മാരും പ്രതീക്ഷിക്കുകയില്ലെന്നു വിശ്വസിക്കുന്നു. ചർച്ച്‌വീക്‌ലിയുടെ വരിസംഖ്യ മുൻകൂറായി തരണമെന്നുള്ള വ്യവസ്ഥ ആദരിച്ചു പ്രവർത്തിക്കുന്നെങ്കിൽ തന്നെ ഈ സംരംഭം മുടക്കം കൂടാതെ തുടർന്നു പോകുവാൻ പ്രവർത്തകന്മാരുടെ ശ്രമദാനം മാത്രമല്ല, സമ്പൽദാനം കൊണ്ടുകൂടെ സാദ്ധ്യമാകൂ. ആ സ്ഥിതിക്കു് തുച്ഛമായ വരിസംഖ്യപോലും ക്രമത്തിനും മുൻകൂറായും തരുവാൻ ഉദാസീനതരായിരിക്കുന്ന ചിലരെയെല്ലാം ആ പരാമർത്ഥം അറിയിക്കുവാൻ ഈയവസരം വിനിയോഗിക്കുകയും, അങ്ങനെയുള്ളവർ, വരിസംഖ്യ നൽകി ചർച്ച്‌വീക്‌ലിയുടെ തുടർന്നുള്ള പ്രസാധനത്തെ പ്രോത്സാഹിപ്പിക്കുവാൻ അഭ്യർത്ഥിക്കുകയും ചെയ്യുന്നു.

---

# സാധുജനസംരക്ഷണ റിപ്പോർട്ടു്.

പത്തനംതിട്ട മാക്കാംകുന്നു സെൻറ്‌സ്റ്റീഫൻസ്സ് സാധുജനസംരക്ഷണ സംഘത്തിന്റെ 4-ാമതു റിപ്പോർട്ടു കൈപ്പററിയിരിക്കുന്നു. സംഘത്തിന്റെ റിപ്പോർട്ടുവർഷത്തിലെ പ്രവർത്തനങ്ങളെപ്പററി ഇപ്രകാരം പറഞ്ഞിരിക്കുന്നു.

"യുവജനങ്ങൾ തനിച്ചും സംഘമായിട്ടും ആസ്പത്രികളും ഭവനങ്ങളും സന്ദർശിച്ചു് രോഗത്തിലും പ്രയാസത്തിലും ഇരിക്കുന്നവർക്കു് ആവശ്യാനുസരണം സഹായം നൽകിവരുന്നു. രോഗികൾക്കു് മരുന്നു്, ഭവനരഹിതർക്കു് പാർപ്പിടം, സാധുക്കൾക്കു് വസ്ത്രം, ഭക്ഷണം, സ്കൂൾകുട്ടികൾക്കു് ഫീസ്സു്, വസ്ത്രം, പാഠപുസ്തകങ്ങൾ തുടങ്ങിയവ നൽകി സഹായിച്ചുവരുന്നു. ഈ റിപ്പോർ

(ശേഷം 11–ാംപേജിൽ)

# ആലുവാ യൂണിയൻ കോളജും ബ: ടി. വി. ജോൺ അച്ചൻെറ "പുനരൈക്യവും"

## ശ്രീ. ഏ. പീലിപ്പോസ് ജഡ്ജിയുടെ ആഹ്ലാദപൂർവമായ സ്വാഗതാശംസകൾ

(എൻ. എം. ഏബ്രഹാം ബി. എ.)

1957 മാർച്ച് 27—ാം തീയതിയിലെ "സത്യദീപ"ത്തിൻെറ ഒരു പ്രതി ഒന്നു രണ്ടു ദിവസങ്ങൾക്കു മുമ്പ് എനിക്കു വായിക്കുവാനിടയായി. എറണാകുളത്തുനിന്നു പ്രസിദ്ധം ചെയ്യുന്ന പ്രസ്തുത വാരികയുടെ അനേകം പ്രതികൾ മലങ്കരസുറിയാനി സമുദായാംഗങ്ങൾക്ക് സൗജന്യമായി ഇപ്പോൾ അയച്ചുകൊണ്ടിരിക്കുന്നുണ്ട്. അക്കൂട്ടത്തിൽ എൻെറ പുത്രനു ഒരു പ്രതി ലഭിച്ചുവരുന്നു. എൻെറ വിദേശ സന്ദർശനങ്ങൾ കഴിഞ്ഞു ഏതാനും ദിവസങ്ങൾക്കു മുമ്പ് തിരിച്ചെത്തിയപ്പോൾ മാത്രമാണ് മേൽപ്പറഞ്ഞ ലക്കം "സത്യദീപം" വായിക്കുവാനിടവന്നത്. അതുകൊണ്ടുമാത്രം ഈ ലേഖനം പ്രസിദ്ധപ്പെടുന്നതിന് ഇത്രയും താമസിച്ചുപോയതാണെന്നു മാന്യ വായനക്കാർ മനസ്സിലാക്കുമെന്ന് വിശ്വസിക്കുന്നു.

ഞാൻ വായിച്ച സത്യദീപത്തിൻെറ പ്രതിയിൽ "അതിമഹനീയവും അനുകരണീയവുമായ ഒരു "പുനരൈക്യം" എന്ന ശീർഷകത്തിൽ റിട്ട: ജഡ്ജി ശ്രീ. ഏ. പീലിപ്പോസ് അവർകളുടെ ഒരു ലേഖനം എൻെറ ശ്രദ്ധയെ ആകർഷിച്ചു. ശ്രീ. പീലിപ്പോസ് അവർകളുടെ പൂർവ്വസ്മരണകൾ പലതും ഉൾക്കൊള്ളുന്ന ആ ലേഖനത്തിൻെറ ഒരു ഭാഗം താഴെ ഉദ്ധരിക്കുന്നു:—

"എന്നാൽ ആ കോളേജിൻെറ ആരംഭദശയിൽ അതിൻെറ നടത്തിപ്പിനുള്ള പണപ്പിരിവിനായി, അന്നു കോട്ടയത്തു താമസിച്ചിരുന്ന എൻെറ പക്കൽ അതിലെ പ്രൊഫസറന്മായിരുന്നവരും മാർത്തോമ്മാസഭാംഗങ്ങളും പണ്ഡിതന്മാരും സർവ്വകലാശാലാ ബിരുദ്ദുകൾ സമ്പാദിച്ചവരുമായ രണ്ടു മഹാന്മാർ വന്നപ്പോൾ ഞാൻ അവരോടു പറഞ്ഞതു ചിലരുടെയെങ്കിലും ചിന്താഗതിയെ ഉണർത്താൻ വേണ്ടി ഈ അവസരത്തിലും ആവർത്തിച്ചു പറഞ്ഞുകൊള്ളുന്നു. ഞാൻ ഇങ്ങനെ അവരോട്ട പറഞ്ഞു: "ഞാൻ ഈ കോളേജിനു പണം തരികയില്ല. സത്യം അറിയാൻ ആഗ്രഹിക്കുന്ന ഒരു വിദ്യാർത്ഥി, അദ്ധ്യാപകന്മാരുടെ അഭിപ്രായങ്ങൾ ആദരവോടെ സ്വീകരിച്ച് മനസ്സിനു രൂപം കൊടുക്കുന്ന വിദ്യാർത്ഥി, കാലത്ത് ഒരു പ്രൊഫസർ ക്ലാസ്സെടുക്കുമ്പോൾ ചോദിക്കുന്നു: "സാർ, വി. കുർബാനയിൽ നമ്മുടെ കർത്താവിൻെറ തിരുസാന്നിദ്ധ്യം ഉണ്ടോ?" മാർത്തോമ്മാക്കാരനായ ആ പ്രൊഫസർ പറയുന്നു: "തിരുസാന്നിദ്ധ്യം എങ്ങനെ അതിൽ ഉണ്ടാകും? അതു വെറും അപ്പവും വീഞ്ഞുമായി മാത്രം കാഴ്ചസ്ഥിരിക്കുമ്പോൾ അതിൽ എങ്ങനെ ഒരു മാററമുണ്ടാകും? അത് എന്നും അപ്പവും വീഞ്ഞും തന്നെ." അടുത്ത ക്ലാസ് ഒരു യാക്കോബായ പ്രൊഫസർ എടുത്തുകൊണ്ടിരിക്കുമ്പോൾ, അതേ ചോദ്യം അതേ വിദ്യാർത്ഥി ചോദിച്ചതിനു അദ്ദേഹം ഇപ്രകാരം മറുപടി പറയുന്നു: "നമ്മുടെ കർത്താവിൻെറ തിരുസാന്നിദ്ധ്യം കുർബാനയിലെ അപ്പ വീഞ്ഞുകളിലുള്ളതിനെ നിങ്ങൾ ലവലേശം സംശയിക്കരുതേ. കർത്താവ് ഉണ്ടെന്നു കല്പിച്ചത് ഉണ്ട്. ആ വാക്കിന് വ്യത്യാസം ഒരു കാലത്തും ഒരു വിധത്തിലും വരികയില്ല. ആദ്യകാലം മുതലുള്ള സഭയുടെ വിശ്വാസം അതുതന്നെയാണ്." ഈ പരസ്പരവിരുദ്ധങ്ങളായ രണ്ടു അഭിപ്രായങ്ങളും കേട്ട് ആ വിദ്യാർത്ഥിയുടെ മനസ്സിനു വിശ്വാസത്തിൻെറ ഉറപ്പല്ല, ഇളക്കമാണുണ്ടാവുന്നത്." എൻെറ ആ അഭിപ്രായം ഇന്നും—വർഷങ്ങൾ വളരെ കഴിഞ്ഞിട്ടും—ആ രൂപത്തിൽ തന്നെ ഇരിക്കുന്നു. ആ കോളേജിലെ വിദ്യാസമ്പന്നനായ ഒരു മഹാനെ, ബ: ഫാദർ ടി. വി. ജോൺ എം. എ. എൽ. ടി. അവർകളെ കത്തോലിക്കാ സഭയിലേയ്ക്കു ഞാൻ ഏററവും സന്തോഷത്തോടുകൂടി അനുമോദിച്ച് സ്വാഗതം ചെയ്തുകൊള്ളുന്നു".

ഞാനും പൂർവ്വസ്മരണയിലേക്ക് തിരിഞ്ഞുനോക്കുന്നത് ശ്രീ. പീലിപ്പോസും ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു. മലങ്കര സുറിയാനി സഭയിലെ അംഗങ്ങൾ റോമാസഭയിൽ ചേരുമ്പോൾ അതിനെ "സഭാപരിവർത്തന"മെന്നല്ല സഭാ പുനരൈക്യമെന്നാണ് "റീത്തു"കാർ പ്രത്യേകിച്ചു പേരുകൊടുത്തിരിക്കുന്നത്. സുറിയാനി സഭയും, റോമൻ കത്തോലിക്ക സഭയും ഒരു കാലത്തു ഏകമായിരുന്നുവെന്നും വിശ്വാസവ്യത്യാസങ്ങൾ ഈ സഭകൾ തമ്മിൽ ഇല്ലെന്നും, റോമാസഭയുടെ പരമാധികാരിയായ മാർപാപ്പാതിരുമേനിയോടുള്ള ഭക്തി വിശ്വാസങ്ങൾ രേഖപ്പെടുത്തി "പുനരൈക്യ"പ്പെടുകമാത്രമാണ് ഈ സഭാ പരിവർത്തനത്തിൻെറ അർത്ഥമെന്നും സുറിയാനി സഭാംഗങ്ങളെ ധരിപ്പിക്കുവാനുള്ള ഒരു മന:പൂർവ്വ പദപ്രയോഗമാണ് "പുനരൈക്യം." ഈ പദപ്രയോഗത്തിന് നിയമപരമായ ഒരുദ്ദേശം കൂടെയുണ്ടെന്നു വിചാരിക്കുവാൻ ന്യായമുള്ള ഒരു പൂർവ്വസ്മരണയിലേക്കാണ് ഞാൻ കട

ക്കുന്നതു് ശ്രീ. പീലിപ്പോസ് അവർകൾ "പുനരൈക്യം" നടത്തിയ കാലത്തു്, അദ്ദേഹം ആലപ്പുഴ ജഡ്ജിയായിരുന്നു. അന്നൊരു ദിവസം ആലപ്പുഴ ടി. ബി. യിൽ വച്ചു നടന്ന ഒരു മീററിംഗിൽ കാലം ചെയ്ത ഏബ്രഹാം മാർത്തോമ്മാമെത്രാപ്പോലീത്ത തിരുമേനിയും ദിവംഗതനായ ശ്രീ. കെ. സി. ചാക്കോയും മററും സംബന്ധിച്ചിരുന്നു. അക്കൂട്ടത്തിൽ ഞാനും സന്നിഹിതനായിരുന്നതുകൊണ്ടു് അന്നു നടന്ന ഒരു സംഭാഷണം വ്യക്തമായി ഓർക്കുന്നു. ശ്രീ. പീലിപ്പോസ് അവർകളുടെ സഹോദരപുത്രനായിരുന്നു ഏബ്രഹാം മാർത്തോമ്മമെത്രപ്പോലീത്ത തിരുമേനി. അദ്ദേഹം പിതൃസഹോദരനെ സന്ദർശിക്കുവാനായി ഇറങ്ങിയപ്പോൾ വിനോദ രൂപേണ ഇപ്രകാരം പ്രസ്താവിച്ചതായി ഓർക്കുന്നു. "ഞാൻ മാർത്തോമ്മാസഭയിലെ വൈദികനായി പട്ടം സ്വീകരിച്ചപ്പോൾ ഉപ്പാപ്പൻ (പിതൃസഹോദരനായ മി. പീലിപ്പോസ്) സഭാപരിവർത്തനം ചെയ്ത എനിക്കു് പിതൃസ്വത്തിനു അവകാശമില്ലെന്നുവിധിച്ചു. ഇപ്പോൾ റോമാസഭയിൽ ചേർന്ന ഉപ്പാപ്പനു് എന്താണു് ആ കാര്യത്തിൽ അഭിപ്രായമെന്നു് ഞാൻ ചോദിക്കുവാൻ പോകയാണു്". തിരിച്ചു ടി. ബി. യിൽ വന്നപ്പോൾ ഉപ്പാപ്പനെ വിഷമം പിടിപ്പിക്കുന്ന ആ ചോദ്യം തിരുമേനി ചോദിച്ചില്ലെന്നു കൽപ്പിച്ചതായിട്ടാണു് എന്റെ ഓർമ്മ. സഭാപുനരൈക്യമാണെങ്കിൽ പരിവർത്തനത്തിനു് ബാധകമാകുന്ന നിയമഖഡ്ഗം പ്രയോഗിക്കപ്പെടേണ്ടി വരികയില്ലായിരിക്കാം.

എന്റെ പരാതി "പുനരൈക്യ" പ്രയോഗത്തെപ്പററിയല്ലാത്തതുകൊണ്ടു് ഞാൻ ആ ഭാഗം വിടുന്നു. മുപ്പത്തിയാറിൽപ്പരം വർഷങ്ങൾ ക്രൈസ്തവസാഹോദര്യത്തിനും, ഐക്യബോധത്തിനും, പരസ്പരമുള്ള ആദരവിനും "സത്യദീപ"മായി പരിലസിച്ചുപോരുന്ന ആലുവായൂണിയൻ ക്രിസ്ത്യൻ കോളജിനെപ്പററി അദ്ദേഹം ചെയ്തിരിക്കുന്ന പരാമർശനത്തെപ്പററിയാണു് എനിക്കു അൽപ്പം പറയുവാനുള്ളതു്. ആലുവായൂണിയൻ കോളജിൽ പഠിക്കയോ, പഠിപ്പിക്കയോ ചെയ്ത ഒരൊററ ഓർത്തഡോക്സ് സുറിയാനി സഭാംഗവും മാർത്തോമ്മാസഭയിലോ, ആംഗ്ലിക്കൻ സഭയിലോ ചേർന്നതായി എനിക്കറിഞ്ഞുകൂടാ. ആ കോളജിൽ രണ്ടു വർഷം പഠിച്ചു ബി. ഏ. ബിരുദം നേടിയെന്നു മാത്രമുള്ള ഒരു ബന്ധമല്ല എനിക്കാകോളജിനോടുള്ളതു്. വിദ്യാർത്ഥിജീവിതത്തിനു ശേഷം പലപ്പോഴും ആ കോളജ് സന്ദർശിക്കുകയും, അതിന്റെ ജീവനാഡിയായി വർത്തിച്ചിരുന്ന ശ്രീ. കെ. സി. ചാക്കോയോടുകൂടി താമസിക്കുകയും, അതിന്റെ സാമ്പത്തിക പ്രശ്നപരിഹാരശ്രമങ്ങളിൽ പങ്കെടുക്കുകയും, അടുത്തകാലത്തു് അതിന്റെ കൗൺസിലിലെ ഒരംഗമായിരിക്കുകയും ചെയ്ത ഒരു ററ സമ്പർക്കസൗഹാർദ്ദ ബന്ധം ആ സ്ഥാപനത്തോടു എനിക്കുണ്ടു്. ഓർത്തഡോക്സ് സമുദായത്തിൽ പെട്ടവരും, മററു സമുദായങ്ങളിൽ പെട്ടവരുമായ എല്ലാ അദ്ധ്യാപകന്മാരോടും തന്നെ സ്നേഹസൗഹാർദ്ദബന്ധത്തിൽ കഴിയുവാൻ എനിക്കു ഭാഗ്യം സിദ്ധിച്ചിട്ടുണ്ടു്. കോളജിന്റെ ചരിത്രത്തിലെ എല്ലാ പ്രധാന തീരുമാന ഘട്ടങ്ങളിലും അതിന്റെ പ്രവർത്തകന്മാരുമായുള്ള സൗഹാർദ്ദ ബന്ധം കൊണ്ടു്, ആലോചനകളിൽ സംബന്ധിക്കുവാൻ എനിക്കു ഇടയായിട്ടുണ്ടു്. അങ്ങനെയുള്ള ഗാഢവും സുദീർഘവുമായ ഒരു ബന്ധത്തിന്റെ അനുഭവയാഥാർത്ഥ്യത്തിൽ നിന്നു ഞാൻ പറയുന്നതു് വിശ്വസിക്കുന്നെങ്കിൽ ശ്രീ. പീലിപ്പോസ് ഒരു തെററു തിരുത്തണം. "സത്യം അറിയാൻ" ആഗ്രഹിച്ച ഒരു വിദ്യാർത്ഥിയും അവിടെനിന്നു് മാർത്തോമ്മാ അദ്ധ്യാപകന്റെയും യാക്കോബായ പ്രൊഫസറുടെയും വിഭിന്ന വിശ്വാസ പ്രസ്താവനകളിൽ ചിന്താക്കുഴപ്പം നേരിട്ടു് "വിശ്വാസഇളക്ക"ത്തിനു ഇടയായിട്ടില്ല. നേരെ മറിച്ചു് ബ: ടി. വി. ജോൺ അച്ചനോ, ബ: സി. ഏ. ഏബ്രാം അച്ചനോ, റോമാസഭയിൽ ചേരുവാൻ മാത്രമാണു് ഇടയായിട്ടുള്ളതു്. അനേകവർഷങ്ങൾ ഒരു പ്രോട്ടസ്റ്റന്റു കോളജിൽ (സെറാമ്പൂർ) പ്രൊഫസർ ആയിരുന്ന മാർ ഈവാനിയോസ് തിരുമേനി പ്രോട്ടസ്റ്റന്റു ആകുന്നതിനു പകരം റോമാസഭയിൽ ചേരുവാനാണിടവന്നിട്ടുള്ളതു്. ശ്രീ. ഏ. പീലിപ്പോസ് തന്നെ മദ്രാസ് ക്രിസ്ത്യൻ കോളജിൽ പഠിച്ചിട്ടു് റോമാസഭയിലാണു് ചെന്നു ചേർന്നതു്. ഇങ്ങനെ റോമാസഭയ്ക്കു ഉപകാരം ചെയ്യുന്ന യൂണിയൻ കോളജിനു് ശ്രീ. പീലിപ്പോസ് അവർകൾ സംഭാവനനൽകി പ്രോത്സാഹിപ്പിക്കയായിരുന്നു വേണ്ടതു്. എന്റെ സ്വന്ത അനുഭവം പറയുകയാണെങ്കിൽ യൂണിയൻ കോളജിൽ പഠിച്ചതുകൊണ്ടു് ഞാൻ ജനിച്ച ഓർത്തഡോക്സ് സഭാവിശ്വാസങ്ങൾ സംബന്ധിച്ചു കൂടുതൽ സ്ഥിരതയും ബോദ്ധ്യവും ലഭിച്ചതായി എനിക്കു പറയുവാൻ കഴിയും. മററു പലരുടേയും അനുഭവമതാണു്. കോളജിലെ ഇതര സഭാംഗങ്ങൾക്കുപോലും, മൂഢവിശ്വാസങ്ങൾ എന്നു തെററിദ്ധരിച്ചു തള്ളിയിരുന്ന പല ഓർത്തഡോക്സ് വിശ്വാസങ്ങളെക്കുറിച്ചു ആദരവും, സഹിഷ്ണുതയും ജനിക്കുന്ന അനുഭവമാണുണ്ടായിട്ടുള്ളതു്. തിരുവിതാംകൂർ ഹൈക്കോടതിയിലെ ഒരു ജഡ്ജിയായിരുന്ന ഒരു ആംഗ്ലിക്കൻ സമുദായാംഗം, യൂണിയൻ കോളജിനു ധനസഹായം ചെയ്യാൻ വിസമ്മതിച്ചതു് ശ്രീ. പീലിപ്പോസ് പറഞ്ഞ കാരണം കൊണ്ടല്ല. അദ്ദേഹത്തിന്റെ കാരണം ഇങ്ങനെയായിരുന്നു. "യാക്കോബായക്കാർ ഉൾപ്പെട്ടന്നിടത്തെല്ലാം കേസ്സാണു്. അതുകൊണ്ടു് യൂണിയൻ കോളജിൽ തമ്മിത്തല്ലു നടന്നു് കോടതി കയറുമ്പോൾ കേസ് നടത്താൻ ഞാൻ സംഭാവന തരാം." നിയമപണ്ഡിതനും, ദീർഘവീക്ഷണചതുരനുമായ ആ മഹാനുഭാവൻ കോളജാരംഭിച്ചിട്ടു് 34 വർഷങ്ങളോളം കേസിനു് സംഭാവന ചെയ്യാൻ കൂത്തിരുന്ന ശേഷം പരലോകപ്രാപ്തനായി. ഇന്നു വരെ കോളജിൽ കേസ്സൊന്നും കൂടാതെ കാത്തു സൂക്ഷിച്ച ദൈവം ഇനിയും അതിനെ സംരക്ഷിച്ചുകൊള്ളുമെന്നു് സമാശ്വസിക്കാം. കോളജിൽ പ്രതിസന്ധിഘട്ടങ്ങൾ നേരിട്ടിട്ടുണ്ടായിരിക്കാം. ഉണ്ടായിരിക്കാമെന്നല്ല—ഉണ്ടായിട്ടുണ്ടു്. മാനുഷികമായ പരിമിതികൾ ഏതു സ്ഥാപനത്തെയുമെന്നപോലെ യൂണിയൻ കോളജിനെയും സ്പർശിച്ചിട്ടുണ്ടു്. എന്നാൽ അങ്ങനെയുള്ള ദുർഘടഘട്ടങ്ങൾ തരണംചെയ്യുവാനുള്ള ഭാഗ്യവും, ദൈവകാരുണ്യവും പ്രവർത്തകരെ അനുഗ്രഹിക്കുകയാണു് ചെയ്തിട്ടുള്ളതു്. ശ്രീ. കെ. സി. ചാക്കോയും സഹപ്രവർത്തകരും ഒരു ആദ്ധ്യാത്മിക പാരമ്പര്യമവിടെ സൃഷ്ടിച്ചിട്ടുണ്ടു്. അതിന്റെ പിന്തുടർച്ചാവകാശികൾ ആ പാരമ്പര്യത്തെ കാത്തു സൂക്ഷിക്കുവാൻ ദൈവം സഹായിക്കുമെ

ന്നാണു് അസ്സാദ്ദശന്മാരുടെ വിശ്വാസം.

യൂണിയൻ കോളജിൽ നടക്കുന്നതു് വിശ്വാസങ്ങളുടെ ഒരു കൂട്ടിക്കുഴച്ചിലാണെന്നു് തെററിദ്ധരിപ്പിക്കുന്ന പ്രസ്താവന ചെയ്യുന്നതു് ആ മഹൽസ്ഥാപനത്തോടു ചെയ്യുന്ന ഒരു മന:പൂർവ്വ അപരാധമാണു്. സംഭാവന നൽകിയില്ലെങ്കിലും ഇല്ലാത്ത കാര്യങ്ങൾ പറഞ്ഞു പരദൂഷണം ചെയ്യാതിരുന്നാൽ മതി. കോളജിൻെറ ആരംഭത്തിൽ അദ്ദേഹത്തിനു അങ്ങനെ തോന്നിയെങ്കിൽ അതു ക്ഷന്തവ്യമാണു്. എന്നാൽ "വർഷങ്ങൾ കഴിഞ്ഞിട്ടും" അതു മാറാനിടവരാഞ്ഞതു് ആ സ്ഥാപനത്തിൻെറ പ്രവർത്തനങ്ങളിൽനിന്നു് വളരെയകന്നു ജീവിച്ചതുകൊണ്ടു് മാത്രമാണെന്നു അദ്ദേഹം മനസ്സിലാക്കിയാൽ ഉപകാരം. യൂണിയൻകോളജു് സഭാവിശ്വാസങ്ങൾ പഠിപ്പിക്കാനുള്ള ഒരു സ്ഥാപനമല്ല. എന്നാൽ യാക്കോബായസുറിയാനിക്കാർ നടത്തുന്ന ഒരു കോളജിൽ ഉള്ളതുപോലെ വേദപാഠം പഠിപ്പിച്ചുകൂടായെന്നൊരു നിരോധനം അവിടെയില്ല. അവിടെ വേദപാഠം പഠിപ്പിക്കും. ഹോസ്റ്റലുകളിൽ അവരവരുടെ സഭാനടപടികൾ അനുസരിച്ചുള്ള നോമ്പും നമസ്കാരങ്ങളും നടത്താൻ പ്രോത്സാഹിപ്പിക്കുകയും സൗകര്യങ്ങൾ നൽകുകയും ചെയ്യും. ഓർത്തഡോക്സ് സമുദായാംഗങ്ങൾക്കു പ്രത്യേകമായുള്ള ധ്യാനയോഗങ്ങളുണ്ടു്. കുമ്പസാരവും കുർബ്ബാനയും നടത്താൻ മറേറതു വിദ്യാലയത്തിലുള്ളതിലേക്കാൾ സൗകര്യങ്ങളും ഉത്സാഹവും അവിടെയുണ്ടു്. എന്നാൽ കോളജു് അദ്ധ്യയനം പ്രായേണ പ്രായംചെന്ന കുട്ടികൾക്കാണെന്നുള്ളതു് വിസ്മരിക്കരുതു്. സ്വഗൃഹങ്ങളിലും, അവരവരുടെ സമുദായം നടത്തുന്ന ഹൈസ്കൂളുകളിലും സഭാവിശ്വാസങ്ങൾ സംബന്ധിച്ച പരിശീലനം ലഭിച്ചുകഴിഞ്ഞ വിദ്യാർത്ഥികളാണു് കോളജിൽ എത്തുന്നതു്. അങ്ങനെയുള്ള വിദ്യാർത്ഥികൾ ഇതരസഭാംഗങ്ങളുമായി സൗഹാർദ്ദത്തിൽ കഴിയുവാനുള്ള ഒരു സാഹചര്യം മാത്രമാണു് യൂണിയൻകോളജിൽ ലഭിക്കുന്നതു്. യൂണിയൻകോളജിൻെറ ആരംഭത്തെപ്പററി രസകരമായ ഒരു യഥാർത്ഥകഥയുണ്ടു്. അനേക ആണ്ടുകൾ പ്രാർത്ഥനയിൽ ഓത്തു ദൈവനടത്തിപ്പുണ്ടെന്നു വിശ്വാസം വന്നശേഷം ഒരു യൂണിയൻ റസിഡൻഷ്യൽ ഹൈസ്കൂൾ നടത്താനുള്ള ആലോചനയുമായി ശ്രീ കെ. സി. ചാക്കോയും സഹപ്രവർത്തകരും തിരുവല്ലായിൽ ഓർത്തഡോക്സ്, മാർത്തോമ്മ, ആംഗ്ലിക്കൻ സമുദായ പ്രമാണികളുടെ ഒരു യോഗം വിളിച്ചുകൂട്ടി. ആലോചനയുടെ അവസാനം ഒരു യൂണിയൻ ഹൈസ്കൂൾ പ്രായോഗികമല്ലെന്നും, ആശാസ്യമല്ലെന്നുമുള്ള ഒരു നിഗമനത്തിൽ നേതാക്കന്മാർ എത്തിച്ചേർന്നു ദൈവനടത്തിപ്പിൽ അചഞ്ചലവിശ്വാസമുണ്ടായിരുന്ന മി. ചാക്കൊ "എന്നാൽ ഒരു കോളജായിരിക്കണം ദൈവോദ്ദേശ"മെന്നു് സമർത്ഥിച്ചു് വിസ്മയഭരിതരായ നേതാക്കന്മാരെ സമ്മതിപ്പിക്കുകയായിരുന്നു. ഹൈസ്കൂൾതന്നെ അന്നത്തെ സാമ്പത്തികസാഹചര്യത്തിൽ നടത്താൻ അസ്സാദ്ധ്യമെന്നു കണ്ട സ്ഥാനത്താണു് മൂന്നു് സമുദായങ്ങളുടെ സഹകരണവും സൗഹാർദ്ദവും മൂലം ഒരു കോളജുയർന്നുവന്നതു്. ബാല്യകാലം കഴിഞ്ഞു അവരവരുടെ മതോപദേശങ്ങളും ആചാരങ്ങളും മനസ്സിലാക്കിക്കഴിഞ്ഞു കോളജു് പ്രായത്തിൽ എത്തിക്കഴിഞ്ഞ യുവാക്കന്മാർക്കു് ഇതരസമുദായാംഗങ്ങളുമായി ഒരു സൗഹാർദ്ദാന്തരീക്ഷത്തിൽ ഏററുമുട്ടുന്നതു് അവരവരുടെ ബോദ്ധ്യങ്ങളെപ്പററി കൂടുതൽ ചിന്തിക്കുവാനും ദൃഢപ്പെടുത്തുവാനുമുള്ള സന്ദർഭമായിട്ടാണു് യൂണിയൻ കോളജിൻെറ അനുഭവം ഇതുവരെ സഹായിച്ചിട്ടുള്ളതു്. മുൻ പ്രസ്താവിച്ചതുപോലെ ഏതാനും പേർ റോമാസഭയിലേക്കു പരിവർത്തനം ചെയ്ത സംഭവങ്ങൾ ഒഴിച്ചാൽ മററാരും അങ്ങിനെ സമുദായമാററത്തിനു് വിധേയരായിട്ടില്ല. മൂന്നു സമുദായാംഗങ്ങളും ചേർന്നു ഒരു കലാലയം നടത്തുന്നതുപോലെ ഇനിയും അനേകലക്ഷം രൂപ ചെലവുള്ള ഒരു ആശുപത്രി നടത്തിയെന്നുവരാം. അവിടെ മാർത്തോമ്മാ ഡോക്ടരോടു് രോഗി ചോദിക്കുമ്പോൾ കുർബാനയെപ്പററി ഒരഭിപ്രായവും, ഓർത്തഡോക്സ് ഡോക്ടർ മറെറാരഭിപ്രായവും പറയുമെന്നും, അതുകൊണ്ടു് രോഗി അന്ത്യകൂദാശകൾ സ്വീകരിക്കയില്ലെന്നുംപറഞ്ഞു് ആ ആശുപത്രിക്കു സംഭാവന നൽകാതിരിക്കുന്നവർ കണ്ടേക്കാം. യൂണിയൻകോളജും, വെല്ലൂർആശുപത്രിയും പോലെയുള്ള സ്ഥാപനങ്ങൾ ഒരൊററ സമുദായത്തിൻെറ സാമ്പത്തിക കഴിവിനെ അതിശയിക്കുന്നതുകൊണ്ടു് പല സമുദായങ്ങൾ സേവനാദർശത്തിൽ സഹകരിച്ചു പ്രവർത്തിച്ചുയെന്നുവരും. അവയെല്ലാം വിവിധസഭകൾ തമ്മിലുള്ള വിശ്വാസവ്യത്യാസങ്ങളെ ആസ്പദമാക്കി നിരുത്സാഹപ്പെടുത്താനുള്ളവയല്ല. അവരവരുടെ മതബോധങ്ങൾ ശരിക്കു നൽകാൻ കുടുംബങ്ങളെയും അദ്ധ്യാപകന്മാരെയും, ഉൽബോധിപ്പിച്ചു നേതൃത്വം നൽകാൻ പുരോഹിതന്മാരും മേല്പട്ടക്കാരുമുണ്ടു്. റോമാസഭയിലെ വിദ്യാർത്ഥികൾ എത്രപേർ ആലുവാകോളജിലും മററു കോളജിലും പഠിക്കുന്നുണ്ടു്. അവർ ആരും

പ്രതിവാരപ്രഭാഷണം (Sermon for the week)

# ദൈവത്തെപ്രതി ദൈവത്തെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുക

(സി. ഇ. ജി.)

യാക്കോബു് ഒരു നേർച്ച നേൎന്നു. ദൈവം എന്നോടുകൂടെ ഇരിക്കുകയും ഞാൻ പോകുന്ന ഈ യാത്രയിൽ എന്നെ കാക്കുകയും ഭക്ഷിപ്പാൻ ആഹാരവും ധരിപ്പാൻ വസ്ത്രവും എനിക്കു തരികയും എന്നെ എന്റെ അപ്പന്റെ വീട്ടിലേക്കു സൗഖ്യത്തോടെ മടക്കി വരുത്തുകയും ചെയ്യുമെങ്കിൽ യഹോവ എനിക്കു ദൈവമായിരിക്കും. നീ എനിക്കു തരുന്ന സകലത്തിലും ഞാൻ നിനക്കു ദശാംശം തരും എന്നു പറഞ്ഞു.

ഉൽപ്പത്തി: 28. 20–22

അത്തിവൃക്ഷം തളിർക്കയില്ല; മുന്തിരിവള്ളിയിൽ അനുഭവം ഉണ്ടാകയില്ല. ഒലിവുമരത്തിന്റെ പ്രയത്നം നിഷ്ഫലമായിപോകും. നിലങ്ങൾ ആഹാരം വിളയിക്കയില്ല. ആട്ടിൻക്കൂട്ടം തൊഴത്തിൽനിന്നു നശിച്ചുപോകും. ഗോശാലകളിൽ കന്നുകാലി ഉണ്ടായിരിക്കുകയില്ല. എങ്കിലും യഹോവയിൽ ആനന്ദിക്കും, എന്റെ രക്ഷയുടെ ദൈവത്തിൽ ഘോഷിച്ചുല്ലസിക്കും.

ഹബ. 3. 17–18.

പഴയനിയമ ഗ്രന്ഥത്തിൽ പ്രസിദ്ധനായ ഒരു പിതാവു്, അപ്രസിദ്ധനായ ഒരു പ്രവാചകൻ എന്നിവർക്കു് ദൈവത്തോടുള്ള മനോഭാവം വ്യക്തമാക്കുന്ന രണ്ടു ഭാഗങ്ങളാണു് മേലുദ്ധരിച്ചിരിക്കുന്നതു്. പ്രഥമൻ പ്രധാന പിതാക്കന്മാരിൽ ഒരുവനായ യാക്കോബായിരുന്നു. ദ്വിതീയൻ ചെറിയ പ്രവാചകന്മാരിൽ ചെറിയവനായ ഹബക്കൂക്കുമാണു്. ഇരുവൎക്കും ദൈവത്തോടുള്ള ബന്ധം വ്യക്തമാക്കുന്ന അവരവരുടെ സ്വന്തവാക്കുകൾ തന്നെയാണു് അവ.

യാക്കോബു് ജ്യേഷ്ഠനെ ഭയന്നു് ജീവിതം തന്നെ അപകടത്തിൽ ആകുമെന്ന ആശങ്കയോടെ മാതുലഗൃഹത്തിലേക്കു പലായനം ചെയ്യുകയായിരുന്നു. വഴിമദ്ധ്യേ രാത്രി വിശ്രമിക്കുകയും നിദ്രയിൽ നിന്നുണർന്നെഴുന്നേററ ഉടനെ തനിക്കുണ്ടായ സ്വപ്നം ഓർത്തുകൊണ്ടു് അവിടെ ഒരു ബലിപീഠം നിർമ്മിച്ചു് ആ സ്ഥലത്തിനു് ബെഥേൽ എന്നു പേരിടുകയും ചെയ്തു. ഭാവിയെപ്പററിയുള്ള ചിന്താഭാരം ആ യുവഹൃദയത്തെ അലട്ടിയിരിക്കണം. ആ അവസരത്തിലാണു് മേൽ ഉദ്ധരിച്ചപ്രകാരം "ദൈവം എന്നോടുകൂടെ....... തരും" എന്നിങ്ങനെ പ്രതിജ്ഞചെയ്തതു്. യാക്കോബു കണക്കു കൂട്ടുവാനും വില പേശാനും സമൎത്ഥനായിരുന്നു. ഒരുപാത്രം പായസം കൊടുത്തു് ജ്യേഷ്ഠാവകാശം തീറെഴുതി വാങ്ങിച്ചു. മറെറാരവസരത്തിൽ പിതാവിനെ കബളിപ്പിച്ചു് അനുഗ്രഹങ്ങളും വാങ്ങി. ആ മനുഷ്യൻ സംരക്ഷണം, ഭക്ഷണം, വസ്ത്രം അപകടരഹിതമായ തിരിച്ചുവരവു് എന്നിത്രയും ആവശ്യപ്പെട്ടതത്ഭുതമല്ല. അവയെല്ലാം അദ്ദേഹത്തിന്റെ bare necessities, minimum demands മാത്രമായിരുന്നല്ലോ. അവ ലഭിക്കാമെങ്കിൽ ദൈവത്തെ ആരാധിച്ചുകൊള്ളാമെന്നാണു് പ്രതിജ്ഞ. ആ വിലപേശലിന്റെ സൗജന്യപൂർവ്വമായ ഒരു വ്യവസ്ഥയാണു് തനിക്കു ദൈവം നൽകുന്നതിന്റെ പത്തിലൊന്നു് ദൈവത്തിനു് കൊടുത്തേക്കാമെന്നുള്ള തീരുമാനം ആ പിതാവിന്റെ പ്രതിജ്ഞയും വിലപേശലുമെല്ലാം കേൾക്കുന്ന നമുക്കു് അത്ഭുതമോ അവജ്ഞയോ തോന്നുന്നുണ്ടാവാം. പക്ഷെ അതിനു നമുക്കു് അവകാശമുണ്ടോ? (കഴിഞ്ഞവർഷം വെല്ലൂരാശുപത്രിയിൽ വന്നു ചികിത്സാൎത്ഥം താമസിച്ചിരുന്ന ഒരു രോഗിയെ ഞാനോർക്കുന്നു. യുവാവായ ആ രോഗിയുടെ ദീനത്തിന്റെ ഗൗരവം മനസ്സിലാക്കിയ ഡോക്ടർ ആ യാഥാൎത്ഥ്യം രോഗിയുടെ പിതാവിനെ ഗ്രഹിപ്പിച്ചു. അസ്വസ്ഥചിത്തനായ ആ പിതാവു് എന്നോടു പറഞ്ഞു. "അച്ചാ, ദൈവംതമ്പുരാൻ വറുഗീസിനു് സുഖം കൊടുക്കട്ടെ. ഞാൻ അവനെ ദൈവവേലയ്ക്കായി സമർപ്പിച്ചേക്കാ"മെന്നു്. എനിക്കൊരുപ്രകാരത്തിൽ അതിൽ അത്ഭുതമോ ആശ്ചര്യമോ തോന്നിയില്ല. കാരണം നാമൊക്കെ അല്ലെങ്കിൽ നമ്മിൽ പലരും ഏതാദൃശമായ പ്രതിജ്ഞകൾ ചെയ്യുന്നവരാണെന്നു ബോധമായിരുന്നു.)

അതിൽ നിന്നു് എത്രയോ ഭിന്നമാണു് ഹബക്കൂക്കു് പ്രവാചകന്റെ നിലപാടു്. അദ്ദേഹം അറിയപ്പെടാത്ത ഒരു പ്രവാചകനായിരുന്നു. നമ്മിൽ എത്രപേർ അദ്ദേഹത്തിന്റെ പ്രവചനങ്ങൾ വായിച്ചിട്ടുണ്ടു്. നാലുപാടും അധഃപതനം നടമാടുമ്പോൾ തന്റെ ഉപജീവനത്തിനുള്ള സർവ്വമാർഗ്ഗങ്ങളും അടഞ്ഞുപോയാലും താൻ ദൈവത്തിൽ ഘോഷിച്ചുല്ലസിക്കുമെന്നാണു് അദ്ദേഹം പ്രഖ്യാപിക്കുന്നതു്. ഒരു കർഷകസമൂഹത്തിൽപെട്ട അദ്ദേഹത്തിനു് അത്തിപ്പഴം, മുന്തിരിങ്ങ, ഒലിവെണ്ണ, ധാന്യങ്ങൾ, ആട്ടുമാടുകൾ ആദിയായ സർവവും ഇല്ലാതെ പോയാലും അദ്ദേഹം ക്ലേശിക്കുന്ന ലക്ഷണമില്ല; "അത്തിവൃക്ഷം തളിൎക്കയില്ല." എങ്കിലും ഞാൻ യഹോവയിൽ ആനന്ദിക്കും എന്നാണു് വിളിച്ചുപറയുന്നതു്.

ഭിന്നതരത്തിലുള്ള ചിത്രങ്ങളാണിവ ഓരോന്നും. സർവവും ശുഭമായി പോകുന്നെങ്കിൽ ഞാൻ യഹോവയെ സേവിക്കുമെന്നു് ഒരുവൻ പ്രതിജ്ഞ ചെയ്യുമ്പോൾ സർവവും അശുഭമായി പോയാലും ഞാൻ യഹോവയിൽ ആനന്ദിക്കുമെന്നു അപരൻ പ്രഖ്യാപിക്കുന്നു. ഒരുവന്റെ 'വ്യവസ്ഥ എങ്കിൽ, ആണു്', അപരന്റേതു് എങ്കിലും ആണു്. ഒരുവൻ ഇങ്ങോട്ടു ലഭിക്കുന്നതിനെ ആശ്രയിച്ചാണു ദൈവവുമായുള്ള ബന്ധം നിർണ്ണയിക്കുന്നതു്. അപരൻപ്രതിഫലം കൂടാതെയാണു്

---

ചിന്താക്കുഴപ്പം നേരിട്ടു മതം മാറുന്നില്ല. പിന്നെയങ്ങനെ ഒരത്യാപത്തു് ഓർത്തഡോക്സുകാർക്കു മാത്രം വന്നുകൂട്ടുമെന്നു് ഭയപ്പെടുന്നതെന്തിനാണു്? അങ്ങനെയൊരനുഭവം ഇതുവരെ കണ്ടിട്ടില്ല. 36 കൊല്ലത്തെ അഭിമാനകരമായ ചരിത്രത്തിന്റെ മുമ്പിലിരുന്ന ശ്രീ ഏ. പീലിപ്പോസിനേപ്പോലെയൊരു മാന്യദേഹം ആലുവാകോളജിനെപ്പററി ഇത്ര സുദീർഘമായ മുൻവിധിവച്ചു പുലർത്താൻ ഇടവന്നതു് തിരുത്തണമെന്നു ഞാൻ പറയുന്നതു് മലങ്കരസുറിയാനിസഭാംഗമെന്ന നിലയിൽ തികഞ്ഞ ഉത്തരവാദിത്വബോധത്തോടുകൂടി തന്നെയാണു്.

ദൈവവുമായുള്ള ബന്ധം നിലനിത്തുന്നതു്.

പലരുടെയും ജീവിതത്തിലേക്കു കടന്നുനോക്കിയാൽ അവർ ദൈവത്തെ സ്നേഹിക്കുകയോ സേവിക്കുകയോ ചെയ്യുന്നതു് ചില ആദായങ്ങൾക്കുവേണ്ടിയാണു് എന്നുകാണാം. ജീവിതം ക്ലേശരഹിതമായിരിക്കുവാൻ ജീവിതത്തിൽ ഉൽക്കർഷം പ്രാപിക്കുവാൻ, ഐശ്വര്യസമൃദ്ധമായ ഒരു ജീവിതം സാദ്ധ്യമാക്കുവാൻ എന്നിങ്ങനെ പോകുന്നു ഓരോരുത്തരുടെയും കണക്കുകൂട്ടൽ. അതിനൊരു ഭംഗം വന്നാൽ അവരുടെ നിലയ്ക്കു വ്യത്യാസം ഭവിക്കും. ദൈവവുമായി ഒരുടമ്പടി ഉണ്ടാക്കുവാൻ ശ്രമിക്കുകയാണു് ഓരോരുത്തരും. നീ എനിക്കിന്നതൊക്കെ ചെയ്യുമെങ്കിൽ ഞാൻ ഈ വിധമെല്ലാം ജീവിച്ചുകൊള്ളാം. അതല്ലെങ്കിൽ ഞാൻ ഈ വിധമെല്ലാം ജീവിക്കുന്നതു് നീ ഈ വിധമെല്ലാം എനിക്കുചെയ്യുമെന്ന പ്രതീക്ഷയോടെയാണു എന്നാണു് പറയുന്നതു്. ബ്രിട്ടീഷുഭരണം ഇൻഡ്യയിൽ നിലവിലിരുന്ന കാലത്തു് അവരുടെ സംരക്ഷണയിൽ പല നാട്ടുരാജാക്കന്മാർ ഭരണം നടത്തിയിരുന്നു. പരിപൂർണ്ണമായ ഉൾഭരണ സ്വാതന്ത്ര്യത്തോടും ശത്രുക്കളിൽ നിന്നു രക്ഷിച്ചുകൊള്ളണമെന്ന വ്യവസ്ഥയോടും കൂടെയാണു് അവർ അധീശാധികാരത്തിനു് കപ്പം കൊടുത്തിരുന്നതു്. അതുപോലെ എല്ലാ അപകടത്തിൽ നിന്നും രക്ഷിക്കുന്നതിനുവേണ്ടി നാം നൽകുന്ന കപ്പമാണു നാം കാണിക്കുന്ന ഭക്തിയും സ്നേഹവും ആദരവുമെല്ലാം. അതിൻെറ ഫലമോ അപകടത്തിൽ നിന്നു കാത്തുകൊണ്ടില്ലെങ്കിൽ അങ്ങോട്ടു നിറവേററുവാനുള്ള വ്യവസ്ഥകളിൽ നിന്നു് നാം സ്വയമായി വിമോചിതരാകുന്നു എന്നുവരുന്നു. ചിന്തിച്ചുനോക്കിയാൽ ഇതിൽപരം ആക്ഷേപാർഹമായിട്ടുള്ള ഒരു നില സ്വീകരിക്കുവാനില്ല. അതു വ്യക്തമായി മനസ്സിലാക്കുവാൻ മനുഷ്യജീവിതബന്ധത്തിലെ ഒരു ചിത്രത്തിലേക്കു നോക്കിയാൽ മതിയാകും. ഒരു പുത്രൻ പിതാവിനോടു് ഞാൻ അവിടുത്തെ ആജ്ഞാനുസാരിയായി നിൽക്കുന്നതു് അവിടുത്തെ സ്വത്തുക്കളുടെ ന്യായമായ ഓഹരി എനിക്കുലഭിക്കുമെന്നുള്ള പ്രതീക്ഷയോടുകൂടിയാണെന്നു പറയുന്നപക്ഷം അതെത്ര ഭോഷത്വമായി തോന്നും. എങ്കിലും നാം പലപ്പോഴും ദൈവസമക്ഷം അങ്ങനെയുള്ള ഒരു വ്യവസ്ഥയാണു സമർപ്പിക്കുന്നതു്.

കർത്താവിൻെറ ഉപദേശങ്ങളിൽ സർവപ്രധാനമായ ഒരു സ്ഥാനം ദൈവത്തിൻെറ പിതൃസ്വഭാവത്തെപററിയുള്ളതായിരുന്നു. സ്വർഗ്ഗസ്ഥനായ പിതാവേ എന്നു പ്രാർത്ഥിക്കുവാനാണു് അവിടുന്നു നമ്മെ പഠിപ്പിച്ചതു്. ഏതു പിതാവും തങ്ങളുടെ കുഞ്ഞുങ്ങളുടെ അഭിവൃദ്ധിയെപ്പററി താൽപ്പര്യമുള്ളവനായിരിക്കും. പിതാവു് തങ്ങളെ സ്നേഹിക്കുന്നുവെന്നും സഹായിക്കുമെന്നും ഏതു പുത്രനും വിശ്വസിക്കാവുന്നതാണു്. എന്നാൽ അതിനുവേണ്ടി ആയിരിക്കുകയില്ല. ഒരു സന്താനവും പിതാവിനെ സ്നേഹിക്കുന്നതു് ദൈവത്തോടുള്ള ബന്ധത്തിലും അതു് യഥാർത്ഥമാകുന്നു. പൂർണ്ണഹൃദയത്തോടും പൂർണ്ണമനസ്സോടും പൂർണ്ണആത്മാവോടും കൂടെ ദൈവത്തെ സ്നേഹിക്കുവാനാണു് പ്രഥമ കൽപ്പന അനുശാസിക്കുന്നതു്. അതുകൊണ്ടു് നാം ദൈവത്തെപ്രതി ദൈവത്തെ സ്നേഹിക്കുവാനും സേവിക്കുവാനും പഠിക്കണം. അതിൽ നിന്നു ലഭിക്കാവുന്ന പ്രയോജനങ്ങൾ കേവലം അപ്രധാനമായ പരിഗണനയ്ക്കേ വിധേയമാകാവൂ. നമുക്കു ദൈവത്തോടുള്ള സ്നേഹവും. ഭക്തിയും അന്യൂനമായ ആദായം പ്രദാനം ചെയ്യുന്ന സുരക്ഷിതനിക്ഷേപമായി ഗണിക്കുന്നപക്ഷം അതു നമ്മെ നിരാശയിൽ പതിപ്പിച്ചെന്നു വരാം. ഞാൻ നല്ലവനായി ജീവിച്ചു എങ്കിലും ദൈവം എന്നെ കൈവിട്ടുകളഞ്ഞു. എന്ന പരാതി പലരിൽനിന്നും ഉയരാറുണ്ടു്. അതേസമയത്തു് അപരനു വല്ല കഷ്ടതയോ നഷ്ടമോ നേരിട്ടാൽ അവൻ ദൈവത്തെ വിസ്മരിച്ചതുകൊണ്ടാണെന്നു് വിമർശിക്കുകയും ചെയ്യും. സങ്കീർത്തനക്കാരനെപോലെ "നീ എന്നെ മറന്നതു് എന്തു്? ശത്രുവിൻെറ ഉപദ്രവം ഹേതുവായി ഞാൻ ദുഃഖിച്ചു നടക്കേണ്ടി വന്നതെന്തു്" എന്നു വിലപിക്കുന്നവർ ചുരുക്കമല്ല. അങ്ങനെ ഖേദിക്കുന്നവർ തങ്ങളോടു തന്നെ ചോദിക്കേണ്ട ചില ചോദ്യങ്ങളുണ്ടു്. ദൈവം എല്ലാ പ്രകാരത്തിലും എന്നെ ഐശ്വര്യപ്പെടുത്തണമെന്നും എല്ലാ ഉപദ്രവങ്ങളിൽ നിന്നും കാത്തു കൊള്ളണമെന്നും ആവശ്യപ്പെടുവാൻ എനിക്കുള്ള അവകാശമെന്താണു്? ദൈവത്തിനു എന്നോടു വല്ല കടപ്പാടുമുണ്ടോ? നേരേമറിച്ചു് ഞാൻ അങ്ങോട്ടല്ലേ കടപ്പെട്ടിരിക്കുന്നതു്? ദൈവനീതിയുടെ മുമ്പിൽ ഞാൻ ചെയ്തിട്ടുള്ള ഏററം ഉത്തമമായ കാര്യങ്ങൾപോലും കളങ്കപങ്കിലമല്ലേ? ഡോക്ടർ ഫോസ്ഡിക്കു എഴുതിയിട്ടുള്ള ഒരു വാചകം ഇവിടെ പ്രത്യേകം ചിന്താർഹമാകുന്നു.

"God never yet guaranteed to keep any man out of trouble not even His Christ."

നാം കർത്താവിൻെറ ജീവിതത്തിലേക്കു് എപ്പോഴും തിരിഞ്ഞുനോക്കേണ്ടതാവശ്യമാകുന്നു. അവിടുത്തെ ലോകജീവിതം ഒരിക്കലും സുഖസമൃദ്ധമായിരുന്നില്ല. അവിടത്തേക്കു വിവിധങ്ങളായ പ്രശ്നങ്ങളെ അഭിമുഖീകരിക്കേണ്ടിയിരുന്നു. കുരിശിനെ ഒഴിഞ്ഞുമാറുന്നവർക്കു ക്രിസ്ത്യാനിയാണെന്നു് അവകാശപ്പെടുവാൻപോലും നിവൃത്തിയില്ല.

ദൈവത്തെപ്രതി ദൈവത്തെ സ്നേഹിക്കുന്നതിനു മറെറാരുകാരണം കൂടെയുണ്ടു്. അതു് അങ്ങനെയുള്ള സ്നേഹനിലവാരം പുലത്താതെ ജീവിതം അതിൻെറ ലക്ഷ്യത്തിൽ എത്തിച്ചേരുന്നില്ല എന്നതാണു്. "സ്വന്ത ജീവിതം കണ്ടെത്തുന്നവൻ അതിനെ നഷ്ടപ്പെടുത്തുന്നു. എന്നെപ്രതി അതിനെ നഷ്ടപ്പെടുത്തുന്നവൻ അതിനെ ആദായപ്പെടുത്തുന്നു" എന്നു കർത്താവു് കല്പിച്ചതിൻെറ അർത്ഥം മറെറാന്നുമല്ല.

ആരാണു് യഥാർത്ഥത്തിൽ അനുഗൃഹീതർ. കൂടുതൽ ആദായം കിട്ടുന്നവരോ, തങ്ങൾ ചെയ്യുന്നജോലിയിൽ വലിയ സന്തോഷം കണ്ടെത്തുന്നവരോ? നാം ജീവിതസാഫല്യമടയുന്നതു് ദൈവികസേവനഫലമായി ഐശ്വര്യവും അഭിവൃദ്ധിയും പ്രാപിക്കുമ്പോഴോ, തന്നോടുള്ള സ്നേഹത്തെപ്രതി തന്നെ സേവിക്കുന്നതു മൂലം ആ സേവനംതന്നെ ആനന്ദകരമായി അനുഭവപ്പെടുമ്പോഴോ?

ആസ്ത്രേലിയാക്കാരിയായ ഒരു മാതാവിൻെറ കഥ ഇത്തരുണത്തിൽ സ്മരണീയമാണു്. ആ മാതാവിനു രണ്ടു പുത്രിമാരെ ഉണ്ടായിരുന്നുള്ളു. അവരിരുവരും മിഷനറിമാരായി ചൈനായിലേക്കു പോയി. ഒരു വിപ്ളവത്തിൽപ്പെട്ടു അവർ ഒരേ സമയത്തു നിര്യാതരായി. ആ വിവരമറിഞ്ഞപ്പോൾ മാതാവു് 60 വയസ്സുകാരിയായ ഒരു വൃദ്ധയായിരുന്നു. അവർ സംശയിച്ചില്ല. തൻെറ പുത്രിമാർ ചെയ്തുകൊണ്ടിരുന്ന ജോലി ചെയ്യുവാനായി അവർതന്നെ ചൈ

# വേദവായനക്കുറിപ്പുകൾ

**യെഹെസ്ക്കേൽ.**

ബി. സി. 597—ൽ നെബുക്കദ്നേസർരാജാവു് ഇസ്രായേല്യരിൽ പ്രധാനികളായ പലരേയും ബാബിലോണിലേക്കു നാടുകടത്തി. അക്കൂട്ടത്തിൽ യെഹെസ്ക്കേൽദീർഘദർശിയും ഉണ്ടായിരുന്നു. വീണ്ടും ബി. സി. 588—ൽ നെബുക്കദ്നേസർ യെരുശലേമിനെ ആക്രമിക്കുകയും ദേവാലയവും മറ്റും ചുട്ടുകരിച്ചതിനുശേഷം അധികപങ്കു് ആളുകളെയും ബാബിലോണിലേക്കു പിടിച്ചുകൊണ്ടുപോകുകയും ചെയ്തു. ഈ അത്യാഹിതത്തിനു് ഏതാണ്ടു് അഞ്ചു കൊല്ലം മുമ്പെ യെഹെസ്ക്കേൽ വരുവാനുള്ള നാശത്തെക്കുറിച്ചു പ്രവചിക്കുകയും മുന്നറിവു നൽകുകയും ചെയ്തു. യെഹെസ്ക്കേലിന്റെപ്രവചനം തന്റെ സഹപ്രവാസികളെ മാത്രമല്ല, സ്വദേശത്തു ശേഷിച്ചിരുന്ന ജനങ്ങളെയും ഉദ്ദേശിച്ചായിരുന്നു. മതപരമായും രാഷ്ട്രീയമായും അധഃപതിച്ചിരുന്ന തന്റെ ജനത്തെ ഉദ്ധരിക്കണമെന്നുള്ളതായിരുന്നു യെഹെസ്ക്കേലിന്റെ ഉദ്ദേശം. യെഹെസ്ക്കേൽ ഒരു പുരോഹിതനും പുരോഹിതകുടുംബജാതനുമായിരുന്നു. തന്റെ ജനത്തിന്റെ പാപത്തെയും കഷ്ടതയേയുംകുറിച്ചു ഹൃദയംനുറുങ്ങി പ്രാർത്ഥിക്കുകയും ചിന്തിക്കുകയും ചെയ്തുകൊണ്ടിരുന്ന യെഹെസ്ക്കേലിനെ ദൈവം വിളിക്കുന്നു. ഒന്നാംഅദ്ധ്യായത്തിൽ വിവരിച്ചിരിക്കുന്ന ദർശനത്തിൽ യെഹെസ്ക്കേൽ ദൈവത്തിന്റെ മഹത്വം കാണുന്നു. എഴുന്നേറ്റുനിന്നു ശ്രദ്ധിക്കുവാൻ ഒരു ദിവ്യശബ്ദം അവനോടു് ആജ്ഞാപിക്കുന്നു.

യെഹെസ്ക്കേലിന്റെ പുസ്തകത്തിൽനിന്നും പ്രത്യേകം തെരഞ്ഞെടുക്കുന്ന ഭാഗങ്ങളായിരിക്കും അടുത്തരണ്ടു മൂന്നാഴ്ചകളിലെ വേദവായന.

തിങ്കൾ—യെഹെസ്ക്കേൽ 2: 1—3: 3

ഒന്നാംഅദ്ധ്യായത്തിൽ യെഹെസ്ക്കേൽ കണ്ടതായ ദർശനം വിവരിച്ചിട്ടുണ്ടു്. അതിൽ പല കാര്യങ്ങളും നമുക്കു മനസ്സിലാക്കുവാൻ വിഷമമായിത്തോന്നാം. ഇസ്രായേലിന്റെ ചരിത്രത്തിലും ശലോമോന്റെ ദേവാലയത്തിലും ബാബിലോണിലെ ചിത്രങ്ങളിലും ശില്പകലയിലും യെഹെസ്ക്കേലിനു പരിചിതമായിരുന്നരൂപങ്ങളും ആശയങ്ങളും ദർശനത്തിൽ പ്രതിബിംബിച്ചുകാണാം. ഈ ദർശനത്തിലെ പ്രധാനതത്വം ദൈവത്തിന്റെ സിംഹാസനത്തെ സംബന്ധിച്ചുള്ളതാണു്. ദൈവത്തിന്റെ പ്രത്യേകസാന്നിദ്ധ്യം ആവശ്യമുള്ള സ്ഥാനത്തേക്കെല്ലാം ദൈവത്തിന്റെ സിംഹാസനം നീങ്ങിക്കൊണ്ടിരിക്കും എന്നുള്ളതാണു് ചക്രങ്ങൾ സൂചിപ്പിക്കുന്നതു്. (1: 20) ബാബിലോൺപ്രവാസികൾക്കു് ഈ സന്ദേശം വളരെ ആവശ്യവും പ്രോത്സാഹജനകവും ആയിരുന്നു എന്നുള്ളതിനു സംശയമില്ല.

ഈ ദർശനവും അതിലടങ്ങിയിരുന്ന സന്ദേശവും പ്രവാചകനെ എങ്ങനെ ബാധിച്ചുഎന്നുനോക്കുക. (2: 2) ''ആത്മാവു് എന്നിൽ വന്നു് എന്നെ നിവർന്നുനിൽക്കുമാറാക്കി. ദൈവസാന്നിദ്ധ്യവുംസംസർഗ്ഗവും ബലഹീനരായ നമുക്കും ഈ അനുഭവം ഉളവാക്കേണ്ടതല്ലേ? യെഹെസ്ക്കേലിനു ലഭിച്ച സന്ദേശം അവൻ സ്വായത്തമാക്കുന്നതെങ്ങനെ എന്നു നോക്കുക. (3: 1—3) യെഹെസ്ക്കേലിനു നൽകപ്പെട്ട പുസ്തകച്ചുരുൾ 'വിലാപങ്ങളും സങ്കടവും കഷ്ടവും' നിറഞ്ഞതായിരുന്നു. എങ്കിലും അവൻ അതു തിന്നപ്പോൾ 'അതു വായിൽ തേൻ പോലെ മധുരമായിരുന്നു.' ദൈവവചനം ന്യായവിധിയുടെയും എന്നാൽ അതേസമയം തന്നെ സന്തോഷത്തിന്റെയും ശക്തിയുടെയും വചനമാണു്. ദൈവമേ! നിന്റെ ഹിതം അറിയുവാനും അനുസരിക്കുവാനും സ്നേഹിക്കുവാനും നിന്റെ വചനത്താൽ ഞങ്ങളെസഹായിക്കണമെ.

ചൊവ്വാ—യെഹെസ്ക്കേൽ. 4.

യെരുശലേംനഗരത്തിന്റെ ആക്രമണത്തെയും നിരോധത്തെയും കുറിച്ചുള്ള പ്രവചനമാണു് ഈഅദ്ധ്യായത്തിൽ നാം വായിക്കുന്നതു്. സംഭവത്തിനു് അഞ്ചു വർഷം മുമ്പേയെഹെസ്ക്കേൽ അതിനെക്കുറിച്ചു പ്രവചിച്ചു. എന്തോ കാരണത്താൽ ഈ പ്രവചനം പ്രസംഗരൂപത്തിൽ പരസ്യപ്പെടുത്തുവാൻ യെഹെസ്ക്കേലിനു കഴിഞ്ഞില്ല. (3: 24—26) തനിക്കു പറയുവാനുണ്ടായിരുന്ന കാര്യം നിശ്ശബ്ദമായി അഭിനയിച്ചു കാണിക്കയാണു് ചെയ്തതു്. അദ്ദേഹത്തിന്റെ പ്രവൃത്തി വാക്കുകളെക്കാൾ ഉച്ചത്തിൽ സംസാരിച്ചു. ഇസ്രായേലിന്റെ പാപത്തിനുള്ള ശിക്ഷയായി അവർ അനുഭവിക്കേണ്ടിവന്ന യാതനകളെ പ്രവാചകൻ അനുസ്മരിച്ചു. പുറജാതികളുടെഇടയിൽ അവർ ഇനിയും അനുഭവിക്കേണ്ടിയിരുന്ന ദുരിതങ്ങളെയും ദാരിദ്ര്യത്തിന്റെ ഭയങ്കരതയെയും ചൂണ്ടിക്കാണിച്ചു. 'വിലാപങ്ങളും സങ്കടവും കഷ്ടവും' നിറഞ്ഞ ഒരു സന്ദേശം തന്നെ ആയിരുന്നു അതു്. എന്നാൽഅവർ ഇപ്പോഴും ദൈവത്തിന്റെ ജനം തന്നെ ആയിരുന്നു. ദൈവംഅവരെ തെരഞ്ഞെടുക്കുകയും സ്നേഹിക്കുകയും ഉദ്ധരിക്കുകയും ചെയ്തതിനാൽ അവക്കു് അവരുടെ പ്രയാസങ്ങളിലും പാപം ചെയ്യുവാനുള്ള സ്വാതന്ത്ര്യമില്ലായിരുന്നു. നമുക്കും അങ്ങനെതന്നെയാണു്. കർത്താവേ! പ്രയാസങ്ങളിൽ നിന്നെ ഉപേക്ഷിക്കാതെ മുറുകെ പിടിക്കുവാനുള്ള കൃപ ഞങ്ങൾക്കു നൽകണമെ.

ബുധൻ—യെഹെസ്ക്കേൽ 5: 1—13

പ്രവാചകൻ തെരഞ്ഞെടുത്ത അവസാനത്തെ 'സിമ്പൽ' മുമ്പുള്ള മൂന്നിനെക്കാളും ഭയങ്കരമാണു്. മൂർച്ചയുള്ള ഒരു വാൾകൊണ്ടു് അദ്ദേഹം തലയും മുഖവും ക്ഷൗരം ചെയ്യണം. രോമം മനുഷ്യന്റെ ശക്തിയെ സൂചിപ്പിക്കുന്നു. ഇവിടെ രോമത്തിന്റെ മൂന്നു വിഭാഗങ്ങൾ പട്ടണത്തിനകത്തും വെളിയിലും ബാബിലോണിലുമുള്ള യഹൂദന്മാരെയും സൂചിപ്പിക്കുന്നു. ദൈവത്തിന്റെ ന്യായവിധി എല്ലാവരെയും ഒരുപോലെ ബാധിക്കുന്നു. ഈ ന്യായവിധിയുടെ കാരണമെന്താണു്? ദൈവത്തിന്റെ ജനം ദൈവത്തെ അനുസരിച്ചു ജീവിച്ചില്ലെന്നു മാത്രമല്ല, ധാർമ്മി

---

ണായിലേക്കു പുറപ്പെട്ടു. അവർഅവിടെ ഇരുപതു വർഷം വീരസേവനം നടത്തി ചരമംപ്രാപിച്ചു.

ജീവിതം തെരഞ്ഞെടുക്കുവാനുള്ള സ്വാതന്ത്ര്യം നമ്മിൽ നിക്ഷിപ്തമായിരിക്കുന്നു. യാക്കോബിനെപ്പോലെ "ദൈവം എന്നെ സഹായിക്കുകയും അനുഗ്രഹിക്കുകയും അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യുമെങ്കിൽ ഞാൻ അവനെ സേവിക്കും" എന്നു നാം പറയുമോ? അതോ, ഹബക്കൂക്ക് പ്രവാചകനെപ്പോലെ ധീരയായ ആ വൃദ്ധമാതാവിനെപ്പോലെ ദൈവത്തെ പ്രതി ദൈവത്തെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുമോ? ആ സ്നേഹാർപ്പണത്തിലാണു് നാം ജീവിതസാഫല്യമടയേണ്ടതു്.

കമായി അവർ പുറജാതികളെക്കാൾ അധഃപതിച്ചുപോയി.(വാക്യം8) എല്ലാററിലും ഉപരിയായി അവർ ദൈവത്തിൻെറ വിശുദ്ധമന്ദിരത്തെ അശുദ്ധമാക്കുകയും ചെയ്തു. (വാക്യം 11) ദൈവത്തിൻെറ ന്യായവിധി എങ്ങനെ അവരുടെമേൽ വീഴാതിരിക്കും? എന്നാൽ ന്യായവിധി നടത്തുന്ന ദൈവം ഒരു ക്രൂരമൂർത്തിയല്ല, സ്നേഹവാനാണ്. നമ്മുടെ പാപം നിമിത്തം നാം ശിക്ഷിക്കപ്പെടുന്നെങ്കിലും ദൈവത്തിൻെറ കരുണ അതിൽക്കൂടെയെല്ലാം നമ്മെ രക്ഷിക്കുവാൻ ആഗ്രഹിക്കുന്നു. കർത്താവേ! നിന്നെ മറക്കുമ്പോൾ ഞങ്ങൾ വീണുപോകുന്നു. നിന്നെ ഓർക്കുമ്പോൾ എഴുന്നേൽക്കുവാനുള്ള ശക്തി ഞങ്ങൾക്കു ലഭിക്കുന്നു. എല്ലായ്പ്പോഴും നിന്നെ മുറുകെപ്പിടിച്ചുകൊണ്ടു മുമ്പോട്ടു പോകുവാൻ ഞങ്ങൾക്കു കൃപ നൽകണമെ.

വ്യാഴം—യെഹെസ്കേൽ 11: 14–25.

ബി. സി. 597—ൽ യെഹെസ്കേലും മററനേകം പേരും തടവുകാരായി യെറുശലേം വിട്ടു പോകേണ്ടിവന്നു. യെറുശലേമിൽ ശേഷിച്ചവർ മാത്രമാണ് ദൈവത്തിൻെറ തെരഞ്ഞെടുക്കപ്പെട്ട ജനമെന്നുള്ള അഹംഭാവം അവർക്കുണ്ടായി. യെഹെസ്കേൽ ഈ മനോഭാവത്തെ എതിർക്കുകയും പ്രവാസികളെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു. ദൈവം അവർക്കു ഒരു വിശുദ്ധമന്ദിരമായിരിക്കും എന്നരുളിച്ചെയ്തു. (വാക്യം 16) യഥാർത്ഥത്തിലുള്ള ദേവാലയം യെരുശലേമിലോ മറെറവിടെയെങ്കിലുമോ ഉള്ള മനുഷ്യനിർമ്മിതമായ ഒന്നല്ലെന്നും ദൈവംതന്നെ ആണെന്നും പ്രവാചകൻ വ്യക്തമാക്കുന്നു. നമ്മുടെ കർത്താവു ശമര്യക്കാരത്തിസ്ത്രീയോടു പറഞ്ഞതെന്താണ്? (യോഹന്നാൻ 4: 21—24) എഫേസ്യർ 2: 21–22 നോക്കുക. കർത്താവുതന്നെയാണ് വിശുദ്ധമന്ദിരം. അവനിൽ നാമോരോരുത്തരും ചേർത്തു പണിയപ്പെടുന്നു. 19—ാംവാക്യം പ്രത്യേകം ശ്രദ്ധേയമാണ്. ദൈവത്തിൽനിന്നു് ഒരു പുതിയ ഹൃദയവുംപുതിയ ആത്മാവും പ്രാപിക്കുകയാണ് നമ്മുടെ ശുദ്ധീകരണം. 'ദൈവമേ; വെടിപ്പുള്ള ഹൃദയത്തെ എന്നിൽ സൃഷ്ടിക്കേണമേ: സ്ഥിരമുള്ള നിൻെറ റൂഹായെ എൻെറ ഉള്ളിൽ പുതുതാക്കേണമേ.'

വെള്ളി—യെഹെസ്കേൽ 12:1—12, 17 —20.

യെഹെസ്കേലിനെ പ്രവാചകനായി തെരഞ്ഞെടുത്ത സമയത്തുതന്നെ അവൻെറ ദൂതിനെ ഇസ്രായേൽജനം ശ്രദ്ധിക്കയില്ലെന്നുള്ളമുന്നറിയിപ്പു ദൈവം അവനു നൽകുന്നുണ്ടു്. ഇസ്രായേൽ മത്സരഗൃഹമാണ്.അവർക്കു ചെവിയുണ്ടെങ്കിലും അവർ കേൾക്കുന്നില്ല. ദൈവത്തിൻെറ തെരഞ്ഞെടുക്കപ്പെട്ട ജനമാണെന്നുള്ള ഗർവ്വ് അവരെ ബധിരരാക്കി. കേൾക്കുകയില്ലെങ്കിലും അവർ കാണണം. അതിനായിട്ടാണ് പ്രവാചകൻ തൻെറ സന്ദേശത്തെ അവരുടെ മുമ്പിൽ അഭിനയിച്ചുകാണിച്ചതു്.യെരുശലേമിൽ അന്നു ശേഷിച്ചിരുന്നവരും തടവുകാരായി നാടുകടത്തപ്പെടും എന്നു കാണിക്കുകയായിരുന്നു പ്രവാചകൻെറ ഉദ്ദേശം. യേശുക്രിസ്തുവിലുള്ളദൈവത്തിൻെറ വചനവും ഒരു ജീവിതത്തിലും പ്രവൃത്തിയില്ലാത്തതു നാം കാണുന്നതു്. യേശുക്രിസ്തുവിൻെറ ക്രൂശിൽ നമ്മുടെന്യായവിധി പ്രത്യക്ഷമാണ്.എന്നാൽ ക്രിസ്തു ന്യായവിധി മാത്രമല്ല, രക്ഷയുടെ അടയാളവുമാണ്. മത്സരബുദ്ധികളായ നാമും നമ്മുടെ സമുദായാംഗങ്ങളും ദൈവത്തിൻെറ ന്യായവിധിക്കു കീഴ്പ്പെട്ടു് ക്രിസ്തുവിലുള്ള രക്ഷയെ അനുഭവപ്പെടുത്താത്ത പക്ഷം നമ്മുടെ അവസാനം നാശമായിരിക്കും. കർത്താവേ! നിൻെറക്രൂശിൻെറ ശക്തിയാൽ നീ ഞങ്ങളെ ആകർഷിക്കുകയും നിൻെറ രക്ഷയ്ക്കു ഞങ്ങളെ അവകാശികളാക്കുകയും ചെയ്യണമേ.

ശനി—യെഹെസ്കേൽ 13: 1—16

സാധാരണജനങ്ങൾ പ്രവാചകൻെറ സന്ദേശത്തെ ശ്രദ്ധിച്ചില്ല എന്നുള്ളതിനു പുറമെ കള്ളപ്രവാചകന്മാർ അവരെ വഴി തെററിച്ചിരുന്നു. 'സ്വന്ത മനസ്സിനെയും കണ്ടിട്ടില്ലാത്ത കാര്യങ്ങളെയും പിന്തുടരുന്ന ബുദ്ധികെട്ട പ്രവാചകന്മാർ' എന്നാണ് ഇവരെപ്പററി പറഞ്ഞിരിക്കുന്നതു്. 'യഹോവാ ഇപ്രകാരം അരുളിച്ചെയ്യുന്നു' എന്നും മററുമുള്ള പദപ്രയോഗങ്ങൾ അവർക്കുമുണ്ടായിരുന്നു. എന്നാൽ യഥാർത്ഥ ദർശനമോ അനുഭവമോ ഇല്ലാത്തവരായിരുന്നു അവർ. യാഥാർത്ഥ്യങ്ങളെ അഭിമുഖീകരിക്കാതെ ജീവിതത്തിൻെറ കൊടുങ്കാററിനെ തടയുവാൻ കെല്പുള്ള ചുവരിനെ അടിസ്ഥാനമിട്ടു പണിയാതെ പുറമെ വെള്ള പൂശി ഭംഗി പിടിപ്പിക്കുന്നതുപോലെ മുദ്രാവാക്യങ്ങളും കപടഭക്തിയുംകൊണ്ടു തൃപ്തിപ്പെടുന്ന ആളുകൾ നമ്മുടെ ഇടയിലുമില്ലേ? നമ്മുടെ നിലയെന്താ

**രണ്ടു സ്നേഹിതന്മാർ—തുടർക്കഥ**

## അദ്ധ്യായം 24

# സുര സുന്ദരി!

(എം. കുര്യൻ)

അനന്യാസിൻെറ വീട്ട് സിഡ്നസ്നദിയുടെ തീരത്തോടടുത്ത്, ശീതളിമയുള്ള ഒരു തെരുവിലായിരുന്നു. ഒരു വലിയ ഓക്കുവൃക്ഷം പടിവാതിൽക്കൽ തണൽ നൽകിക്കൊണ്ടു പന്തലിച്ചുനിൽക്കുന്നുണ്ട്. ആഗതർ കയറിച്ചെന്ന ഉടനെ തൻെറ തറിയുടെ സമീപത്തുനിന്ന് അനന്യാസ് എഴുന്നേററു, ലൂക്കോസിനെ അഭിവാദ്യം ചെയ്തു: "ലൂക്കോസേ! എൻെറ മകനേ! അങ്ങനെ നീ ഞങ്ങളുടെ അടുക്കൽ മടങ്ങിയെത്തി.?' അനന്യാസിൽ കാലം നിർദ്ദയമായ ആക്രമണങ്ങൾ നടത്തിയിരുന്നു. പയ്യെ ഒരു കൂനും, തലമുടിയുടെ നരയുമൊന്നും ലൂക്കോസ് കഴിഞ്ഞതവണ കാണുമ്പോഴില്ലായിരുന്നു. കണ്ണുകളിൽ ഇന്നും സന്തോഷത്തിൻെറ നോട്ടം കാണാം.

തൻെറ ആഗമനോദ്ദേശം ലൂക്കോസ് വിവരിച്ചു. പ്രസംഗകനും അനന്യാസും രോഗിയെ വീട്ടിലേക്കു് എടുത്തുകൊണ്ടുപോകുന്നതിൽ സഹായിച്ചു. ആ വീട്ടിലെ ഏററവും ഭംഗിയായി അലങ്കരിച്ച മുറിയിലാണ് അവർ രോഗിയെ കിടത്തിയത്: "ഇതു മറിയാമ്നെയുടെ മുറിയാണ്, അവൾ ഉടനെ വരും ഭക്ഷണസാധനങ്ങൾ വാങ്ങാൻ വെളിയിൽ പോയിരിക്കുകയാണ്. ലൂക്കോസേ! കണ്ടാൽ ഒരുപക്ഷേ നീ അവളെ അറിഞ്ഞില്ലെന്നുവരാം. അവളിന്ന് പണ്ടത്തെ കൊച്ചുബാലികയൊന്നുമല്ല."

കഴിഞ്ഞ അഞ്ചു വർഷങ്ങളിൽ മറിയാമ്നെയെപ്പററിയ സ്മരണ ശൂന്യമായി മങ്ങിപ്പോയിരുന്നു. മാത്രമല്ല, ഇപ്പോൾ അപ്പളോണിയസിനെപ്പററി ഉൽക്കണ്ഠാകുലനായ യുവാവിന് മററു യാതൊന്നിനെപ്പററിയും ചിന്തിക്കാൻ നേരമില്ലതാനും. "ശ്വാസകോശത്തിൽ രക്തം അമിതമായി തിങ്ങിനിറഞ്ഞു്, അപ്പളോണിയസ് മരിക്കാൻ തുടങ്ങുകയാണ്. എൻെറ പഠിപ്പെല്ലാം ഞാൻ പ്രയോഗിച്ചുനോക്കി. യാതൊരു ഫലവുമില്ല. നിങ്ങൾ ദമസ്ക്കോസിൽവച്ച ശൗലിനുവേണ്ടി ചെയ്തതുപോലെ, രോഗിയെ സ്പർശിച്ചുകൊണ്ട് പ്രാർത്ഥിക്കുന്നപക്ഷം............"

"ലൂക്കോസേ! ഹൃദയശുദ്ധിയോടെ തൻെറ അടുക്കൽവരുന്ന ആരെയും യേശു തിരസ്ക്കരിക്കാറില്ല. എന്നെക്കൊണ്ടു കഴിവുള്ളതു പ്രവർത്തിക്കാൻ ഞാൻ സന്നദ്ധനാണ്. എങ്കിലും, ഞാൻ പോയി എന്നെക്കാൾ വിശ്വാസധൈര്യമേറിയ ഒരുവനെ കൂട്ടിക്കൊണ്ടുവരാം. ആ മനുഷ്യൻ മുഖാന്തരം അനേകർ സുഖപ്പെട്ടിട്ടുണ്ട്."

രോഗിക്കു അസുഖം വർദ്ധിച്ചു. അർദ്ധ ബോധവസ്ഥയിൽത്തന്നെയാണ്. അനന്യസ് പുറത്തുപോയി. ലൂക്കോസ് രോഗിയെ തടവി ശാന്തനാക്കുന്ന ശ്രമത്തിനിടയിൽ പ്രേബസ് അകത്തു വന്നു: "ശ്വാസോച്ഛ്വാസം വളരെ വിഷമത്തിലാണല്ലൊ. ലൂക്കോസേ! കഴിവുള്ളതെല്ലാം പരീക്ഷിച്ചുനോക്കിയെന്നു നിനക്ക് ഉറപ്പുണ്ടോ?"

"ഉണ്ട്—രക്തം ഖലിച്ചെടുക്കുന്നതൊഴികെ."

"അതു് എന്തുകൊണ്ടു ചെയ്യുന്നില്ലാ?"

"രോഗബാധ മൂർച്ഛിക്കുന്ന ഘട്ടങ്ങളിൽ രക്തം പുറത്ത്കളയാൻ ഹിപ്പോക്രത്തീസ് നിർദ്ദേശിച്ചിട്ടുണ്ട്. പക്ഷേ, രോഗി ശക്തനാണെങ്കിൽ മാത്രം. അപ്പളോണിയസ് തീരെ ദുർബ്ബലനാണിപ്പോൾ, പോരെങ്കിൽ, അനന്യാസ് വലിയ വരസിദ്ധിയുള്ള ഒരാളെ തേടി പോയിട്ടുണ്ടു താനും."

"ലൂക്കോസേ! കുറേക്കൂടി ബുദ്ധിയായി പ്രവർത്തിക്കൂ. അവരുടെ രോഗചികിത്സകൾ മനസ്സിനെ സംബന്ധിച്ചതാണെന്നു നിനക്കറിഞ്ഞുകൂടേ? ഇതുപോലെ ഗുരുതരമായ രോഗങ്ങൾക്കുള്ളതല്ല. ഏതോ ഒരു രോഗശാന്തി വരക്കാരനെ കാത്തിരുന്ന്, രക്തം പുറത്തു കളയാനനുവദിക്കാതെ, അപ്പൊളോണിയസിനെ മരണത്തിലേക്കു തള്ളിവിടുകയോ? രക്തം പുറത്തു കളയുന്നപക്ഷം, രോഗി ജീവിച്ചേക്കാൻ സാദ്ധ്യതയുണ്ടെന്ന് തോന്നുന്നില്ലേ?"

ലൂക്കോസ് കിടക്കയിലേക്കു ദൃഷ്ടികളെ പായിച്ചു. മരണത്തിൻേറതായ ഒരു വിളറിയ നീലനിറം അധരങ്ങളിൽ ഓടിക്കൂടുന്നുണ്ട്. തൊണ്ടയിൽ ഞരക്കവും, വായിൽനിന്ന് രക്തം പുരണ്ട പത പുറത്തേയ്ക്കുവന്നുകൊണ്ടിരുന്നു. ലൂക്കോസ് നാഡി പരിശോധിച്ചു. അതു നിറഞ്ഞു പുളയുകയാണ്. രോഗിയുടെ കൈയുടെ പുറഭാഗത്തുടെ ഓടുന്ന നീലിനികൾ രക്തം നിറഞ്ഞു്, ഏതു നിമിഷത്തിലും പൊട്ടിത്തകന്നേക്കുമെന്നു തോന്നും. ഇതെല്ലാം കണ്ടുകഴിഞ്ഞപ്പോൾ ഡോക്ടരുടെ മനസ്സ് ഒരിക്കൽക്കൂടി സൂക്ഷ്മഗ്രാഹിയായി പ്രവർത്തിക്കാൻ തുടങ്ങി. നീലിനികളിൽ രക്തക്കൂടുതലുണ്ടെന്നു സ്പഷ്ടമായിരുന്നു. അങ്ങനെയെങ്കിൽ, രക്തം പുറത്തുകളയേണ്ടതു് ആവശ്യമാണ്. പ്രോബസ് നിർബന്ധിക്കുന്നുമുണ്ട്. സമയമൊട്ടും നഷ്ടപ്പെടുത്താനില്ല.

ഡോക്ടരുടെ വിദഗ്ദ്ധകരങ്ങൾ പ്രവർത്തനക്ഷമമായി. പ്രോബസ് രോഗിയുടെ കരം പിടിച്ചുകൊടുത്തു. കത്തിയുടെ മൂർച്ചയേറിയ മുന ചർമ്മം ഭേദിച്ച് അകത്തേക്കുകയറി, നീല രക്തം നിറഞ്ഞു പുളഞ്ഞുനിൽക്കുന്ന നീലിനിയിലേക്കിറങ്ങി. അനാരോഗ്യകരമായ നിറത്തോടു കൂടിയ കറുത്തു നീലിച്ച രക്തം ഒഴുകി പുറത്തേക്കു വീണു. ഏകദേശം ഒരു ചെറിയ തംബ്ളർ രക്തം ശേഖരിച്ചുകഴിഞ്ഞു്, മുറിവു വച്ചുകെട്ടി.

പ്രോബസ് അട്ടഹസിച്ചു: "നോക്കൂ! പെട്ടെന്ന് വ്യത്യാസം വന്നതു കണ്ടോ?"

തൊണ്ടയിലെ ഞരക്കത്തിനും നെഞ്ചിലെ വീക്കത്തിനും അധരങ്ങളിലെ നീലനിറത്തിനും സ്വല്പമൊരു കുറവു കാണുന്നതുപോലെ തോന്നി; എന്നാൽ അർദ്ധബോധാവസ്ഥയും വ

---

ണ്? നമ്മുടെ സഭയുടെ നിലയെന്ത്? നമ്മുടെ കുററങ്ങളെയും കുറവുകളെയും മറച്ചുവച്ചതുകൊണ്ടു ഫലമില്ല. അവയെ സമ്മതിച്ചേററുപറഞ്ഞു് ദൈവം കാണിക്കുന്ന മാർഗ്ഗത്തിൽ നാം നടക്കണം. അപ്പോൾ ഏതു പ്രതിസന്ധിഘട്ടത്തെയും നേരിടുവാനുള്ള ശക്തി ദൈവം നമുക്കു പ്രദാനം ചെയ്യും. കരുണയുള്ള പിതാവേ! നിൻെറ പരിശുദ്ധാത്മാവിനെ അയച്ചു ഞങ്ങളെ ശക്തിപ്പെടുത്തുകയും വഴിനടത്തുകയും ചെയ്യണമെ.

ർദ്ധിച്ച നാഡിമിടിപ്പും മാറിയില്ല. ആരും മുറിയിൽ കടന്നുവരുന്ന ശബ്ദം അകത്തുണ്ടായിരുന്നവരിരുവരും കേട്ടില്ല. തന്മൂലം അവ്യക്തമായ ഒരു വിസ്മയകരച്ചിൽ കേട്ട് അവർ അത്ഭുതപ്പെട്ടുപോയി. തിരിഞ്ഞുനോക്കിയപ്പോൾ ഒരു കൃശഗാത്രി സാലഭഞ്ജികപോലെ നിലത്തു വീണുകിടക്കുന്നു!

അതു മറിയാമ്നെയായിരുന്നു. അവളുടെ കറുത്ത മുടിയും മസൃണലോലമായ സൗന്ദര്യവും ലൂക്കോസു തിരിച്ചറിഞ്ഞു. പൂർണ്ണയൗവനത്തിലേയ്ക്കു പാദമൂന്നിയാണ് അവളുടെ നിൽപ്പ്. കഴിഞ്ഞ അഞ്ചു വർഷങ്ങളിൽ അവളുടെ സൗന്ദര്യംവളർന്ന് പരിപുഷ്ടമായതായി ആ യുവാവു കണ്ടു. ഇരുണ്ട നിറത്തിലുള്ള ഒരു ട്യൂണിക്ക് അവൾ ധരിച്ചിരുന്നു. അത് പേലവതുല്യമായ അവളുടെ കണങ്കാലുകളോളം എത്തുന്നുണ്ട്. പാദത്തിൽ സുവർണ്ണനിറത്തിലുള്ള ചെരുപ്പു ധരിച്ചിരിക്കുന്നു. ട്യൂണിക്കിനു മീതെയായി നല്ല വെള്ളനിറത്തിലുള്ള ഒരു ബ്ളൗസും, കഴുത്തിൽ ഒരു സ്വർണ്ണമാലയൊഴികെ മററാഭരണമൊന്നും അണിഞ്ഞിട്ടില്ല. മാലയിൽ നിന്ന് ഒരു സ്വർണ്ണക്കുരിശു തൂങ്ങുന്നുണ്ട്.

"അഹോ! ഏതോ സ്വർല്ലോകദേവി നമ്മെ സന്ദർശിച്ചിരിക്കുന്നു!" പ്രോബസ് ആശ്ചര്യപരതന്ത്രനായി.

ലൂക്കോസ് വേഗം നാഡിപരിശോധിച്ചു. രക്തം കണ്ട പെട്ടെന്നു ബോധക്ഷയമുണ്ടായെന്നല്ലാതെ മററപകടങ്ങളൊന്നുമില്ലെന്നു ലൂക്കോസിനു ബോദ്ധ്യമായി. പെട്ടെന്ന് അവൾ കണ്ണു തുറന്ന് ആ യുവാവിനെ തുറിച്ചുനോക്കി.

ഒരു മന്ദസ്മേരത്തോടെ യുവാവ് പറഞ്ഞു: "ഇതു ലൂക്കോസാണ്. ജഡരക്തങ്ങളോടുകൂടിത്തന്നെ!"

"ലൂക്കോസ്!" അവൾ അട്ടഹസിച്ചു. "അങ്ങ് എങ്ങനെ ഇവിടെയെത്തി? ആ രക്തമോ? എത്തുമാത്രം രക്തം!........." അവളൊന്നു ഞെട്ടിവിറച്ചു.

താനും അപ്പളോണിയസും പ്രോബസും അവിടെ വരാനുണ്ടായ സാഹചര്യങ്ങൾ ലൂക്കോസ് വിവരിച്ചു പറഞ്ഞുകേൾപ്പിച്ചു. മറിയാമ്നെ സന്തോഷസമേതം പ്രോബസിനോടു സംഭാഷിച്ചു. രോഗിയുടെ നേർക്കു ദൃഷ്ടികളെ പായിച്ചിട്ട് അവൾ ആത്മഗതമെന്നോണം അഭിപ്രായപ്പെട്ടു: അദ്ദേഹം ഒരു സുന്ദരനാണ്." പെട്ടെന്ന് വ്രീളാവതിയായി, അവൾ ലൂക്കോസിനോടു ചോദിച്ചു: "ആ യുവാവിന് രോഗം വളരെ കൂടുതലാണോ?"

"വളരെ, ഞാൻ ചെയ്തതൊന്നും തന്നെ ഫലം ചെയ്യുന്നതായി കാണുന്നില്ല."

"എനിക്ക് രോഗശുശ്രൂഷയിൽ സാമാന്യം കഴിവുണ്ടെന്നാണ് വയ്പ്. എന്നെക്കൊണ്ടു വല്ലതും സാധിക്കുമോ യാതൊരു ചികിത്സകൊണ്ടും ഇനിപ്രയോജനമുണ്ടെന്നു തോന്നുന്നില്ല."

മറിയാമ്നെ കുനിഞ്ഞ് അപ്പൊളോണിയസിന്റെ വിളറിയ കരം ഗ്രഹിച്ചു, അവളുടെ വിരലുകൾ ആ യുവാവിന്റെ വിരലുകളിൽ കോർത്തുപിടിച്ചു: അവളുടെ സ്വന്തം ഓജസ്സിൽനിന്നും രക്തത്തുടിപ്പു കലർന്ന ആരോഗ്യസമൃദ്ധിയിൽനിന്ന് എന്തോ പകർന്നുകൊടുക്കാൻ ഉദ്യുക്തയാകുന്നതുപോലെ തോന്നി.

"ഒരുവൻ ജീവിക്കണമെന്നുള്ളതു ദൈവേഷ്ടമാണെങ്കിൽ, അവന് യാതൊരു ചികിത്സകൊണ്ടും പ്രയോജനമുണ്ടാകയില്ലെന്നു നിരാശപ്പെടേണ്ടതില്ല. യേശുക്രിസ്തു മരിച്ചവരെ കബറുകളിൽനിന്ന് ഉയർത്തെഴുന്നേല്പിച്ചിട്ടുണ്ട്."

പ്രോബസിന്റെ പുരികം വളയുന്നതു ലൂക്കോസുകണ്ടു. പക്ഷേ, അപ്പോത്തിക്കരി ഇത്രമാത്രമേ പറഞ്ഞുള്ളു: "ലൂക്കോസ് ഇപ്പോൾ ചെയ്തുകഴിഞ്ഞ ഓപ്പറേഷൻകൊണ്ടു രോഗിക്ക് സുഖം ലഭിക്കാതിരിക്കില്ല. കഴിഞ്ഞ മൂന്നു രാത്രി ലൂക്കോസ് അശേഷം ഉറങ്ങിയിട്ടില്ല. തന്റെ ജ്യേഷ്ഠസഹോദരന്റെ അവശസ്ഥിതിയിൽ ലൂക്കോസ് ഉൽക്കണ്ഠാഭരിതനാവുക സ്വാഭാവികമാണ്."

വീട്ടിലെ മറേറതോ ഭാഗത്തുനിന്നു ശബ്ദം കേൾക്കാറായി. അധികം താമസിയാതെ അനന്യാസ് മുറിക്കുള്ളിലേയ്ക്കു കയറിവന്നു: "ഞാൻ സ്വല്പം താമസിച്ചുപോയി. രോഗി—"

"അപ്പൊളോണിയസിന് ഇപ്പോഴും ജീവനുണ്ട്." ലൂക്കോസ് ധൈര്യപ്പെടുത്തി: ഞാൻ കുറെ രക്തം കളയിച്ചു."

"അങ്ങനെയെങ്കിൽ ഇനിയും സമയമുണ്ട്. ആ യുവാവിനുവേണ്ടി നമുക്കു പ്രാർത്ഥിക്കാം"

കുറച്ചു പുറകിൽ മാറിനിന്നിരുന്ന പ്രോബസ് ഇപ്രകാരം പറയുന്നതു കേട്ടു: "രോഗിയുടെ പിതാവായ തെയോഫിലോസ് ധനികനാണ്. ഒരു പക്ഷേ ഞങ്ങൾ നിങ്ങളുടെ ദൈവത്തിനു് ഉചിതമായ ബലിയെന്തെങ്കിലും നടത്തുന്നപക്ഷം—"

അനന്യാസ് അല്പം പരുഷമായ സ്വരത്തിൽ തുടങ്ങി: "കർത്താവായ യേശുക്രിസ്തു നമ്മുടെ എല്ലാവരുടെയും പേർക്ക് ജീവനുള്ള ഒരു ബലിയായിരുന്നു. അദ്ദേഹത്തിന്റെ രക്തമൊഴികെ മറെറാന്നും ആവശ്യമായിട്ടില്ല."

അനന്തരം ആ മാന്യവൃദ്ധൻ വാതിൽക്കലേക്കു നീങ്ങി, ആക്കോ പ്രവേശിക്കുന്നതിലേയ്ക്കു് യവനിക മാററിപ്പിടിച്ചുകൊടുത്തു.

(തുടരും)

---

(2–ാം പേജിൽനിന്നു തുടർച്ച)

ട്ടുവർഷത്തിൽ സാധുക്കളായ ഏഴു പേരുടെ ഭവനങ്ങൾ മേഞ്ഞുകൊടുക്കുകയും ഒരു അവശക്രിസ്ത്യൻ സഹോദരന് പുരവച്ചുകൊടുക്കുകയും ചെയ്തു. യുവജനങ്ങൾ കായികമായി ഇതിൽ സഹകരിച്ചു എന്ന വസ്തുതയും പ്രസ്താവ്യമത്രെ. ഹൈസ്കൂൾ വിദ്യാർത്ഥികളായ അഞ്ചുപേർക്ക് ഫീസും, മിഡിൽസ്കൂൾ വിദ്യാർത്ഥികളായ മൂന്നുപേക്ക് പുസ്തകവും നൽകി സഹായിച്ചിട്ടുണ്ട്. ഇടവകയിലും പുറമെയുമുള്ള ഇരുപത്തിയേഴു രോഗികൾക്ക് വൈദ്യസഹായവും ചെയ്തു കൊടുക്കുന്നതിന് സാധിച്ചു. ഇപ്പോൾ ക്ഷയരോഗിയായ ഒരാളിനെ നാഗർകോവിൽ ആസ്പത്രിയിൽ അയച്ച് ശുശ്രൂഷിക്കുന്നതിനായുള്ള പ്രാരംഭനടപടികൾ സ്വീകരിച്ചിരിക്കുകയാണ്. റവ: ഫാദർ എം. വി. ജോർജ്ജ് മുഖാന്തിരം സൗജന്യമായി ലഭിച്ച 3500 റാത്തൽ പാൽപ്പൊടി ഈ വർഷം ജാതിമതഭേദമന്യേ 200-ൽപരം ഭവനങ്ങൾക്ക് പാലായി വിതരണം ചെയ്യുന്നതിനിടയായതു് ഉപഭോക്താക്കൾക്ക് ഒരനുഗ്രഹമായിരുന്നു. തന്നാണ്ടിൽ ആകെ 432രൂപാ 4ണ വരവും 405 രൂപാ 9ണ ചെലവുമുണ്ട്. ജാതിമതഭേദമെന്യേ അർഹരായ അനേകം ആളുകൾക്കു ആവശ്യമായ ആശ്വാസം അഭിനന്ദനാർഹമായി അരുളുന്ന ഈ ആതുരപ്രവർത്തനത്തിന്റെ അതിർത്തി മുൻ ആണ്ടിലേക്കാൾ വിശാലമായിട്ടുള്ളതിൽ അത്യധികം സന്തോഷമുണ്ട്.

M. RegNo 5268. Licence No.498:

ചർച്ചുപത്രികയിലി

# THE BIBLE IN THE WORLD TODAY

Dr. Martin Niemoller

I HAVE been asked to speak this morning on the significance of the Bible in the world today.

In what we called the Christian countries there was no doubt about the significance of the Book; it went without saying: "Man shall not live by bread alone but by every word that proceedeth out of the mouth of God."

A time followed when men began to emancipate themselves from this old tradition; at least, the white men did. The true bread of life was no longer valued as it was in the old days. By now there were many books on the shelves on many subjects. Not that the Bible would have been removed entirely, but it was covered with dust and used only on special occasions......

This illusion did not last long. We have reached a stage when, once more, the truth of the Bible is confirmed: "Ye cannot serve God and mammon." Mammon will win in the end and mammon has won and the result is materialism (which is not just a feature of the Eastern world) and materialism is preparing and heading for its own end.

Our Christian world of yesterday has developed into a secular materialistic world of today and an annihilated world of tomorrow, unless we turn back. We have been convinced that the changes would be for the better and we looked with confidence and trust at what we called progress. But now this whole scene is different. Trust has turned into anxiety; confidence into misgivings, and progress has become the nightmare of our generation.

It is time to remember the Book and to listen to the Voice with which this book wants to speak to us. "Oh Israel, thou hast destroyed thyself, but in Me is thy hope." This has happened: the Bible has lost its central place and importance; the voice of God was silenced and we were left to ourselves, to our own ingenuity, to solve our problems, and overcome our difficulties. Manleft to himself! —that is the world today. But we no longer assume that this means progress and success and happiness; we are afraid that we shall end in misery and failure and despair.

Moreover we have failed in all our efforts to do better and find a way out by ourselves. We are trying hard, but are faced with nothing but our own impotence.

One thing is certain: we have no time to spare for minor things. The question is whether or not the Bible has any significance to this actual situation. Can man live by the word that proceedeth out of the mouth of God? If not, let us leave it.

I, for one, am sure that the Bible really gives the one answer we need if only we listen to the voice of God, who here wants to speak to us human creatures, showing what his intentions are for us. Man is not sovereign, but God, the creator, is sovereign; he will not allow man to follow his own selfish ways, for they end in defeat and death. God created man in his image that man might be his loving and obedient child.

### Human

Man was created with the original innate purpose: To love God and thy neighbour as thyself.," This makes humanity human, and only this, there is no doubt about this from the first to the last page. "He has shown thee, O man, what is good: to do justly, to love mercy, and to walk humbly with thy God."

The Bible knows and reveals the origin of all human misery. Man wanting to be sovereign wanting to frame his own destiny and to dominate his fellow manand forget about God. Man, the sinner, is working destruction when he wants to build; achieving death when he wants to bring life; achieving annihilation when he wants to create hope.

I am under the strong impression that this witness of the Bible is true and that it really hits the point. Our reaction to this truth could be—and normally is: since then man is man's worst enemy. we must protect ourselves by fighting, with all our determination. This is making things worse; and worse yet still we cannot help behaving this way. We should like to love God and try hard to obey Him as far as possible; but to love our nighbour when he becomes our competitor and enemy—that according to our understanding, would mean suicide.

### Neglected

At this very point the authority of the Bible meets this doubt. We want to prove that we are entitled to hate our enemy and fight against him because he is God's own enemy; we cannot call upon the Bible for witness in this: that is why it is neglected and covered with dust

For here is a very clear answer as to this our tendency the Word of God made flesh. "Search the Scriptures and see Me." God has no enemy; God has no enemy whom we ought to fight against. He has fought and is fighting them in his own way. Overcoming evil by doing good: overcoming hatred pouring out his love; overcoming enmity by working reconciliation

One question remains: Do we christians listen to this message? Do we follow the Master? The Book demands the interpretation and affirmation of its message by the Christian community—by the Church—and especially in the world today, which is diffident and critical because the Christian Church fails to give this interpretatiou and affirmation in a convincing manner. (British Weekly)

## AFTER A LONG RUN

That it is unwise to judge others hastily is the moral of the story of the man in a train whose compartment was invaded by a young man who opened the door just as the train was leaving the platform, threw his bag within, and himself made a scrambling entrance. As the young man sat panting and mopping his brow he was watched with scorn by the old traveller, who presently said, "You young folk of today don't keep yourselves in condition as we used to do in my day. Why, when I was your age, I'd carry a cup of coffee in one hand, and my bag in the other, and run half a mile to catch the train as fresh as a daisy."

"But you dont, understand," replied the condemned newcomer, when he was able to speak. "I missed this train at the last station!"

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.